*Managing Editor, A. K. Sarma, Perassery.*



# DHARMA DHEERAN.

# ധർമ്മധീരൻ

"ഉണരുവിനഖിലേശനെ സ്മരിപ്പിൻ!
ക്ഷണമെഴുന്നേല്പിനനീതിയോടെതിർപ്പിൻ!!

പുസ്തകം ൧. } കോട്ടയം ൧൧൦൫ തുലാം. { ലക്കം ൮, ൯.

## വിഷയവിവരം


൧. ശ്രീനാരായണഗുരുകീർത്തനം. (സരസകവി മൂലൂർ.)
൨. സാമുദായികസങ്കടം. (കെ. കെ. പണിക്കർ ബി. എ. ബി. എൽ.)
൩. ഒരു ഗാന്ധർവ്വവിവാഹം. (കെ. കെ. കസ്തൂരം.)
൪. ശ്രീനാരായണമതം—(തുടർച്ച.) (കെ. കെ. പത്മനാഭൻ.)
൫. നീതികൃഷി (കെ. വി. കേശവൻ ബി. എ.)
൬. പരിവർത്തനം അഥവാ പ്രേമപരിണാമം. (ശാരദാമ്മ.)
൭. ഒരു കത്ത്. (കെ. ജി. പണിക്കർ)
൮. മതം വേണ്ട. (കെ. സി. കുട്ടൻ, വൈത്തല.)
൯. ഒരുൽബോധനം. (മുളകുളം വി. പാർവ്വതിഅമ്മ)
൧൦. ശൈശവ വിവാഹ ബിൽ. (എ. കെ. ശർമ്മാ.)
൧൧. എന്റെ ആശ. (കെ. രാമകൃഷ്ണപിള്ള, ബി. എ. വിദ്യാർത്ഥി.)
൧൨. കെല്പസീത—(തുടർച്ച) (എൻ. പി പണിക്കർ, ചങ്ങനാശേരി)
൧൩. ശ്രീചിത്രതിരുനാൾ മംഗളം. (അംശി പി. നാരായണപിള്ള)
ആട്ടത്തിരുനാൾ, നിരാഹാരവ്രതം, നവീനനാമകരണം, യോഗം ജനറൽ സെക്രട്ടറിയുടെ ശ്രദ്ധയ്ക്ക്, പബ്ളിക്സെർവ്വീസ്, ഭജനയും പായസവും.

# ധർമധീരൻ

കം ൧. } കോട്ടയം, ൧൧൦൭ തുലാം. { ലക്കം ൨, ൯.

## ശ്രീനാരായണഗുരു കീർത്തനം.

---

(മത്താടാ പാരതന്നോ—എന്ന മട്ട്.)

(സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കർ)

ബുദ്ധാനുഭാവാ! വിഭോ! ശ്രീഗുരുനാഥാ! (ബുദ്ധാ)
കാത്തുകൊള്ളണം പാദ
ഭക്തരേ കൃപാപൂർവ്വം (ബുദ്ധാ)
തൃക്കാൽ സ്പർശനം മൂലം
സ്വർഗ്ഗസന്നിഭമായ
'വക്കലൊ'ചലം തീർത്തു
ക്കൊക്കെപ്പാവനക്ഷേത്രം (ബുദ്ധാ)
സൂക്ഷ്മം വിംശതിയുള്ള
ലക്ഷം 'സിംഹള'ർക്കെല്ലാം
ശിക്ഷാരക്ഷകൾ ചെയ്യും
സാക്ഷാൽ ശ്രീഗുരുനാഥാ! (ബുദ്ധാ)
ധ്വാന്തപംക്തിയെച്ചെന്താർ
ബന്ധുവെന്നതുപോലെ
അന്ധവിശ്വാസമാകെ
പ്പിൻതിരിച്ചോരു ദേവാ! (ബുദ്ധാ)

ശുദ്ധ'മാല്യവാ' പുണ്യ
തീർത്ഥമി'ങ്ങരുവി'യും
എത്രഭാസുരമങ്ങേ
പ്രത്യേകസ്മരണാർഹം (ബുദ്ധാ)
'ടാഗോർ' 'ഗാന്ധിജി' മററാ
ഭാഗ്യവാന്മാരിവരെല്ലാം
ആഗന്തുക്കളായ് കൂപ്പാൻ
ഭാഗധേയം ഭവിച്ചു (ബുദ്ധാ)
അക്ഷരാത്മികയായ
സാക്ഷാൽ ദേവിയെ കുന്നിൽ
ശിക്ഷയിൽ പ്രതിഷ്ഠിച്ച
പ്രേക്ഷാസത്തമമേ! ദേവാ! (ബുദ്ധാ)
"എസ്. എൻ. ഡി. പി." യോഗത്തിൻ
ശശ്വജ്ജീവാതുവാം
വിശ്വഖ്യാതനേ! സർവ്വ
വിശ്വാസനിലയമേ! (ബുദ്ധാ)

—:*:—

# സാമുദായികസങ്കടം.

(കെ. കെ. പണിക്കർ ബി. എ. ബി. എൽ)

മനുഷ്യവർഗ്ഗം അനേക പ്രധാന സമുദായങ്ങളായിട്ടാണ് ഇന്ന് ലോകത്ത് ജീവിക്കുന്നത്- മനുഷ്യരെല്ലാം മനുവിന്റെ സന്താനങ്ങളാണെന്നു ഹൈന്ദവ ഇതിഹാസങ്ങൾ പറയുന്നു. മനുഷ്യർ ആദാമിന്റേയും ഔവ്വായുടേയും മക്കളാണെന്ന് ഹീബ്രുവർഗ്ഗക്കാരുടെ പുരാണചരിത്രം നമ്മെ പഠിപ്പിക്കുന്നു. മനുഷ്യവർഗ്ഗം പ്രകൃതിയിലുള്ള ജന്തുജാലങ്ങളുടെ പരിവർത്തനഫലമായിട്ട് (Evolution) ഉണ്ടായിട്ടുള്ളതാണെന്നു ഡാർവിൻ മുതലായ പാശ്ചാത്യ സയൻസ്ശാസ്ത്രജ്ഞന്മാർ സമർത്ഥിച്ചിരിക്കുന്നു. ജന്തുജാലങ്ങളിൽ മനുഷ്യനോടേററവും അടുത്തതു കുരങ്ങാ

ണെന്നാണു് ഡാവിൻെറ മതം. . ഉത്ഭവസ്ഥാനങ്ങൾ ഏതുതന്നെ ആയിരുന്നാലും ഇന്നു ലോകത്തു് മനുഷ്യർ അനേകം സമുദായങ്ങളായി സ്ഥിതി ചെയ്യുന്നതു നാം കാണുന്നു. പ്രധാന ജനസമുദായങ്ങൾ, ആൎയ്യന്മാർ, ദ്രാവിഡന്മാർ, മംഗോളിയന്മാർ ഇവരാണത്രെ. ഈ മൂന്നു ജനസമുദായങ്ങളിലും അന്യോന്യം വിവാഹബന്ധംകൊണ്ടു് സങ്കരപ്പെട്ട മററനേകമുപസമുദായങ്ങൾ ഉണ്ടു്. നമ്മുടെ രാജ്യമായ ഭാരതവൎഷത്തിൽ മേൽപ്പറഞ്ഞ എല്ലാ വൎഗ്ഗക്കാരും അവരിൽനിന്നുണ്ടായിട്ടുള്ള നാനാവിധ സങ്കരവൎഗ്ഗങ്ങളും പല വിധത്തിലുള്ള സമുദായവ്യവസ്ഥയോടും സംസ്കാരത്തോടും നാഗരികതയോടും കാണപ്പെടുന്നുണ്ടു്. കേരളത്തെ പ്രത്യേകിച്ചെടുത്താൽ പരിശുദ്ധമായ രൂപത്തിൽ പ്രധാന ആൎയ്യസമുദായങ്ങളെ കാണുന്നതല്ല. ഇവിടെ സാധാരണമായി കാണുന്നതു് ശുദ്ധദ്രാവിഡന്മാരെയൊ പല ഡിഗ്രിയിൽ സങ്കരപ്പെട്ട ആൎയ്യദ്രാവിഡന്മാരെയൊ ആണു്. ആൎയ്യന്മാരുടെ രക്താംശം കൂടുതലും ദ്രാവിഡാംശം കുറവുമുള്ളവരാണു് ബ്രാഹ്മണരിൽ അധികവുമെന്നു ഊഹിക്കപ്പെടുന്നു. കേരളത്തിലുള്ള മറെറല്ലാ സമുദായങ്ങളിലും ദ്രാവിഡാംശമാണു് കൂടിനില്ക്കുന്നതു്. ഏതായാലും യുദ്ധസംബന്ധമായുള്ള സാമൎത്ഥ്യത്തിൽ പൂൎവ്വകാലത്തു് ആൎയ്യൻ വംശജന്മാൎക്കു ദ്രാവിഡന്മാരുമായി നോക്കുമ്പോൾ ഒരു തുല്യമില്ലാത്ത സ്ഥാനമുണ്ടായിരുന്നു എന്നുള്ളതു് അനുഭവസിദ്ധമാണു. ഇന്നത്തെ സയൻസുവിദഗ്ദ്ധന്മാരായ പാശ്ചാത്യന്മാരും ഇന്ത്യക്കാരുമായി ആയോധനരീതിയിൽ കാണുന്നതരം ഒരു വ്യത്യാസം ദ്രാവിഡന്മാൎക്കും ആൎയ്യന്മാൎക്കും പണ്ടുണ്ടായിരുന്നു. ഈ ആയോധനമേന്മ വച്ചുകൊണ്ടാണു് ആൎയ്യൻ വംശജന്മാർ ദ്രാവിഡരാജാക്കന്മാരെ പൂൎവ്വകാലത്തു് കീഴടക്കിയതു്. ആൎയ്യന്മാർ കേരളത്തു പ്രവേശിക്കുന്ന സമയം നാഗരികന്മാരായ ദ്രാവിഡന്മാർ അവിടം ഭരിച്ചുവന്നു. സാമുദായികമായ നാഗരികത അനേകവിധത്തിൽ ദ്രാവിഡരാജാക്കന്മാൎക്കു് ആൎയ്യന്മാരേക്കാൾ കൂടുതലുണ്ടായിരുന്നു എന്നു് നിശ്ചയമാണു്. രാമായണത്തിലെ അയോദ്ധ്യാരാജധാനിയും, ലങ്കാരാജധാനിയുമായി ലങ്ക എത്രയോ വളരെ നാഗരികതയും പരിഷ്കാരവും കൂടിയ മന്ദിരങ്ങളും കോട്ടകളും ഉ

ണരീതിയും ആചാരവുംകൊണ്ടു് പ്രശോഭിതമായിരുന്നു എന്നു് ദ്രാവിഡന്മാരുടെ ശത്രുക്കൾ എഴുതിയ രാമായണം തന്നെ വിളിച്ചുപറയുന്നു. ഈവിധമുള്ള നാഗരീകതയടങ്ങിയ ദ്രാവിഡരാജ്യങ്ങൾ ആര്യന്മാർ പിടിച്ചടക്കിയപ്പോൾ ദ്രാവിഡന്മാരിൽ ആയുധംവച്ചു് അടിമകളായിട്ടു കീഴടങ്ങിയവരെ ആര്യന്മാർ അവരുടെ ജാതിവിഭാഗത്തിലെ ശൂദ്രരാക്കിച്ചേർത്തു. എതിർത്തുനിന്നവർഗ്ഗക്കാരെ മർദ്ദിക്കുന്നതിനു അനവധി സാമുദായികാനാചാരങ്ങൾ ഏർപ്പെടുത്തി. അവയിൽ ഉൾപ്പെട്ട ഒരു അനാചാരമാണു് കേരളത്തിന്നും നിലനിന്നുവരുന്ന അയിത്തം. ആര്യന്മാർക്കു് ആദ്യം കീഴടങ്ങാതെ എതിർത്തുനിന്ന കേരളദ്രാവിഡരിൽ പ്രധാനികൾ തീയന്മാർ അല്ലെങ്കിൽ ഈഴവരാണു്. ആര്യന്മാർ രാജ്യം കീഴടക്കി അവരുടെ ശക്തി ഉറച്ചതിനോടുകൂടി രാജ്യത്തെ വസ്തു ഉടമസ്ഥന്മാരും, വ്യവസായികളും, വ്യാപാരികളുമായിരുന്ന ഈഴവാദികളെ പലവിധത്തിലുള്ള നയങ്ങൾകൊണ്ടു് അമർത്തിവച്ചു. നോർമൻകാർ ഇംഗ്ലണ്ടിനെ പിടിച്ചപ്പോൾ സ്വദേശികളെ അടക്കിഭരിക്കാനുപയോഗിച്ച നയവും, ദക്ഷിണാഫ്രിക്കായിലും മററും അവിടെ താമസിക്കുന്ന വെള്ളക്കാരായ ഭരണക്കാർ നാട്ടുകാരോടും ഇൻഡ്യാക്കാരോടും കാണിച്ചുവരുന്ന നയവുംതന്നെയാണു് ആര്യജേതാക്കൾ ഈഴവാദികളോടു് അനുവർത്തിച്ചുതുടങ്ങിയതു്. മേൽചോദ്യവും നീതിയുമില്ലാതെ ഈ നയം വളർന്നുവന്നതിനോടുകൂടി അതു പല പൈശാചികമായ ആധുനികജാതികളായി രൂപാന്തരപ്പെട്ടു. ഭരണാധികാരികളുടെ ശക്തി വളർന്നതിനോടുകൂടി ഈഴവാദികളുടെ ശക്തി ക്ഷയിക്കയും ജേതാക്കൾക്കു കീഴ്പ്പെടുകയുംചെയ്തു. എങ്കിലും വ്യവസായവും, കൃഷിയും, വസ്തു ഉടമസ്ഥതയും, വ്യാപാരവും ഇന്നും ഈഴവരിലും അവരോടു ബന്ധപ്പെട്ട സമുദായക്കാരിലുമാണു് സാരമായി സ്ഥിതി ചെയ്യുന്നതു്.

ഈഴവാദികളെ അമർത്താൻ പല നയങ്ങളും ജേതാക്കളായ സവർണ്ണർ എടുത്തു എന്നുപറഞ്ഞല്ലോ. ഈ ജേതാക്കളുടെ തലച്ചോറു ബ്രാഹ്മണരും, സേനാനായകന്മാർ ക്ഷത്രിയരും, ഭടന്മാർ ശൂദ്രരും ആയി രൂപാന്തരപ്പെട്ടു. നയങ്ങൾ എല്ലാം ബ്രാഹ്മണർ രൂപീകരിച്ചു അവരുടെ ബുദ്ധിശാലയിൽ നിന്നു

വെളിക്കിറക്കിക്കൊടുകളം. അവകാം ക്ഷത്രിയാദിസവർണ്ണഹിന്ദുക്കൾ തങ്ങളുടെ ആയുധശക്തികൊണ്ടു് നടപ്പിൽ വരുത്തും. ഈ സംപ്രദായം തുടർച്ചയായിപല നാം അനുഷ്ഠിച്ചതിന്റെ ഫലമാണു് ഇന്നു കാണുന്ന സാമുദായികവ്യവസ്ഥകൾ. അവർണ്ണരുടെ സാമുദായികസ്വാതന്ത്ര്യവും ശക്തിയും തടയുന്നതിനു പയോഗിച്ചതിലേക്കു വലിയ നയം അവരുടെ വിദ്യാഭ്യാസസൗകര്യം ഇല്ലായ്മചെയ്യുതും, ഭരണകൂടത്തിൽ പ്രവേശനം തടഞ്ഞു് അകററിനിറുത്തി അയിത്തക്കാരാക്കിയതുമാണു്. ബ്റിട്ടീഷിൻഡ്യയിൽ നീതികർത്താക്കളായ ബ്റിട്ടീഷുകാരുടെ ഭരണം വന്നതോടുകൂടി ഗവമ്മെൻറായിട്ടു വരുത്തിയ തടസ്സങ്ങൾ നീക്കി—സാമുദായികതടസ്സങ്ങൾ മതവുമായി ബന്ധിച്ചിട്ടിരുന്നതിനാൽ വിദേശഭരണക്കാരായ ബ്റിട്ടീഷുകാർ അതിന്റെ വാസ്തവാവസ്ഥ അന്വേഷിക്കാതെ സാമുദായികാനാചാരങ്ങൾ എല്ലാം മതംതന്നെയെന്നു ശങ്കിച്ചിടപെടാതെ നിൽക്കുകയാണു്. ഏതദ്ദേശീകഗവമ്മെൻറുകളായ കൊച്ചിയും തിരുവിതാംകൂറും ഹിന്ദുരാജാക്കന്മാർ ഭരിക്കുന്നു. അവിടെ ഈ അടുത്തകാലം വരെ അവർണ്ണൎക്കു വിദ്യാഭ്യാസം കൂടി സ്വാതന്ത്ര്യമായനുവദിച്ചില്ല. മേൽക്കോയ്മയുടെ ഞെരുക്കവും നയവും കൊണ്ടു ഈ അടുത്തകാലത്തു വിദ്യാഭ്യാസവിഷയത്തിൽ സ്വാതന്ത്ര്യംഅനുവദിച്ചതിനോടുകൂടിഅവർണ്ണരിൽ വിദ്യാസമ്പന്നന്മാരുടെ തുക ക്രമത്തിനു വദ്ധിച്ചുവരുന്നു. ഈ വദ്ധനവു് അവർണ്ണരിൽ സ്വാതന്ത്ര്യബോധവും, അവകാശവാഞ്ഛയും വദ്ധിപ്പിച്ചിട്ടുണ്ടു്. ഈ പുതിയ ഉണർവ്വിനു് അനുഗുണമായ അനുകമ്പ ഗവമ്മെൻറുകളിൽനിന്നും സവർണ്ണസഹോദരങ്ങളിൽനിന്നും ലഭ്യമാകാത്തതിനാൽ വലിയ ഒരു സങ്കടമായിട്ടു് അതു പരിണമിച്ചിരിക്കുന്നു. ഗവമ്മെൻറിൽനിന്നു മനുഷ്യനിന്ദാപരവും ജുഗുപ്സാവഹവുമായ അയിത്താചാരത്തെ മുന്നിട്ടുനിന്നു നിരത്തേണ്ടതാണു്. സതിയും, ശൈശവവിവാഹവും, മററുംപോലെ ജനസമുദായങ്ങൾ ആചരിച്ചുവരുന്ന നിന്ദിതമായ ഈ ആചാരം ഇല്ലായ്മചെയ്യാതെയിരുന്നാൽ സമുദായങ്ങൾ തമ്മിൽ മത്സരവും വെറുപ്പും വദ്ധിക്കുന്നതിനുള്ള കാരണമായിത്തീരും. ഈ വക ആചാരങ്ങൾക്കർത്ഥമില്ലായെന്നും അവ ഗവമ്മെൻറി

ടപ്പെട്ടനിരുത്തിയാൽ നിൽക്കത്തക്കതേയുള്ളുവെന്നും, വൈക്കം ക്ഷേത്രറോഡിനെ സംബന്ധിച്ചുണ്ടായ പ്രക്ഷോഭണവും അതിൽ ഗവൺമെൻറു ചെയ്ത തീരുമാനവും വിശദമാക്കുന്നുണ്ടു്. സവർണ്ണഹിന്ദുക്കളുടെ മതകാര്യത്തിൽ പെട്ടതാണെന്നുപറഞ്ഞു കൊണ്ടു് അവരുടെ പക്ഷത്തനിൽന്നു വൈക്കം പ്രക്ഷോഭണത്തിനു് ഗവർമ്മെൻറു വലിയ വേല ആദ്യം ചെയ്തു. ഒടുവിൽ റോഡെല്ലാവൎക്കും തുറന്നതായി ഗവൺമെൻറു പ്രസ്താവിച്ചപ്പോഴാണു വൈക്കത്തെ അയിത്തത്തിനു് ഗവൺമെൻറിൻെറ തുണ മാത്രമേ കൂട്ടുണ്ടായിരുന്നുള്ളു എന്നു് മനസ്സിലായതു്. അയിത്താചാരത്തിൻെറ പേരിൽ നിലനിന്നുവരുന്ന സമുദായസങ്കടം ആകമാനം ഗവൺമെൻറു നയമായി രാജശാസനം മൂലം നിരുത്തിക്കളഞ്ഞാൽ യാതൊരു തെററും വരികയില്ലായെന്നു വൈക്കത്തെ അനുഭവം അയിത്തസംരക്ഷണം ചെയ്യുന്ന ഗവൺമെൻറുകൾ മനസ്സിലാക്കി പ്രവൎത്തിക്കേണ്ട കാലം വൈകിയിരിക്കുന്നു. തിരുവിതാംകൂറിൽ നോക്കിയാൽ ആകെയുള്ള ൩൭ ലക്ഷം ഹിന്ദുക്കളിൽ ൧൭ ലക്ഷം അവൎണ്ണഹിന്ദുക്കളാണു്. അതായതു് ആകെയുള്ള ഹിന്ദുക്കളിൽ മൂന്നിൽ രണ്ടു ഭാഗത്തിൽ കൂടുതൽ പ്രാഥമികമായ മനുഷ്യാവകാശം പോലും ഇല്ലാതെ ജാതിസങ്കടം, സാമുദായികമായും രാഷ്ട്രീകമായും അനുഭവിക്കുന്നവരാണു്. ഈ സമുദായസങ്കടം അവസാനിക്കാതെ വാസ്തവക്ഷേമം പ്രജകളുടെ ഇടയിൽ വളരുന്നതല്ല.

—:0:—

# ഒരു ഗാന്ധർവ്വവിവാഹം.

—:0:—

(അനുകരണം)

(കേക)

(കെ. കെ. കൃഷ്ണൻ. മണലൂർ.)

ഇത്രനേരവും ഭൂമിപ്പെണ്ണിനെത്തപിപ്പിച്ച
മിത്രൻതൻ കരങ്ങളാലവൾതൻ തിരുമാറിൽ

കുങ്കുമമണിയിപ്പൂ രാഗമാൎന്നഹോ!—സന്ധ്യ—
യങ്കുരിക്കവേയാരും സ്ത്രീസേവയ്ക്കൊരുങ്ങുന്നു!
മന്ദമാരുതാംഗനാലിംഗനാൽ വനദ്രുമ
വൃന്ദങ്ങൾ മണിതമാം മൎമ്മരം മുഴക്കുന്നു
വൃക്ഷകോടരസമീപസ്ഥിതരായിപ്പല
പക്ഷിസഞ്ചയം കളഗാനങ്ങൾ പൊഴിയ്ക്കുന്നു.
വണ്ടുകൾ സന്ധ്യാകാലേ വിടരും പുഷ്പാസവ—
മുണ്ടുസന്തോഷം പൂണ്ടുഝങ്കാരം മുഴക്കുന്നു
കൊച്ചുവമ്പുകളരിമണിയും കടിച്ചൊരു—
മിച്ചൊരുവരിയായിപ്പോകുന്നു മാളംനോക്കി.
ബാലന്മാരാനന്ദമാൎന്നങ്കണസ്ഥലങ്ങളിൽ
ലീലയാ തുള്ളിച്ചാടിയോടിവീണുരുളുന്നു
തുമ്പിയെപ്പിടിപ്പാനായ് മണ്ടുന്നു ചിലർ, ചില—
രമ്പിളിമാനേനോക്കിപ്പുഞ്ചിരിതൂകീടുന്നു
അമ്മിഞ്ഞ നൾകാമുണ്ണീ വന്നീടുകുളിപ്പാനെ—
ന്നമ്മമാർ വിളിക്കുന്ന കേട്ടതായ്നടിക്കാതെ
കൊച്ചുകല്ലുകളെടുത്തമ്മാനമാടിപ്പല—
പെച്ചുകളോതിച്ചില പൈതങ്ങൾ കളിയ്ക്കുന്നു
മങ്കമാർ മേൽകഴുകിത്തൊഴുതു,നന്മുണ്ടാൽ
കൊങ്കകൾ മറച്ചുവന്നെത്തുന്നു ഗൃഹംതോറും
ഈരമ്യസായാഹ്നവേളയിൽസ്സുഖമായി—
ട്ടാരാമസ്ഥലത്തൊന്നിൽഞങ്ങൾചെന്നിരിപ്പായി:—
ഏറിയനാളായി,ന്നീവിജനാരാമത്തിൽവെ—
ച്ചൊരുവീക്ഷണസൗഖ്യം സിദ്ധിച്ചഭാഗ്യത്തിനും
ഉന്നതാനന്ദംചേൎത്തമാരോമൽപ്രകൃതിയ്ക്കു—
മൊന്നാമതായിത്തന്നെഞങ്ങൾ സ്വാഗതമോതി.
എത്രയും സ്നേഹാൎദ്രരായീടുന്ന ഞങ്ങൾ, നീല—
നേത്രേന്ദീവരോൽഭൃതവീക്ഷണദളങ്ങളാൽ
അന്യോന്യം ചേൎന്നവാഴുംദിവ്യമാം പ്രേമത്തിനാ—
യന്യൂനാദരാലാരാധന ചെയ്തിരിക്കുമ്പോൾ:—
സാവധാനമായ്,ലജ്ജാലീനങ്ങളെല്ലാംനീങ്ങി
കൈവന്നു മറവും തെളിവന്നോരാഗാകാശത്തിൽ
ആനന്ദചന്ദ്രൻ മൃദുസ്മിതചന്ദ്രികതൂകി,

ആനന്ദമായി:— പ്രേമപ്പാൽപയോനിധിപൊങ്ങി
രണ്ടുപൊൻതണ്ടാർ വളയങ്ങളപ്പോഴതിലെൻ
കണ്ഠദേശത്തിങ്കലേക്കണഞ്ഞു ബഹുരമ്യം
ബാലദ്രുമത്തിന്നോമൽപ്പുതുപ്പൊൻ സുപ്രവാളം
പോലൊടെൻ ഭാഗ്യംചെയ്ത ചുണ്ടുകളോടിണങ്ങി
ഞങ്ങൾതൻ മനോജ്ഞമാം മാനസസരസ്സിങ്കൽ
മങ്ങാതെയാനന്ദമായിട്ടന്ന രാജഹംസം,
നീന്തിക്കളിച്ചു; ചാരിതാർത്ഥയായ്ക്കഴിഞ്ഞു
ഹാന്ത! ഗാന്ധർവ്വമാകുംവിവാഹലക്ഷ്മിയെന്നും.

——*——*——

# ശ്രീനാരായണ മതം.

(തുടർച്ച)
(കെ. .ക റ അനന്തൻ കളരിവിദ്യാർത്ഥി)

ക്രിസ്ത്യാനികളിൽ ചിലർ ക്രിസ്തുവിനെ ദൈവമായിട്ടും മററുചിലർ ദൈവപുത്രനായിട്ടും വിശ്വസിക്കുന്നു. അവരിൽ തന്നെ ചിലർ ക്രിസ്തുവിൻെറ മാതാവായ മറിയത്തേയും പ്രാത്ഥിക്കുന്നു, മററുചിലർ ക്രിസ്തുവിനെ പ്രസവിച്ചു എന്നുള്ള കാരണത്താൽ മാത്രം അവരെ പ്രാത്ഥിക്കേണ്ട ആവശ്യമില്ല എന്നു ശഠിക്കുന്നു. ഇതിനെ സംബന്ധിച്ചു വാദകോലാഹലങ്ങൾ എന്നും നടന്നുകൊണ്ടേ ഇരിക്കുന്നു.

ഹിന്ദുക്കൾ കാണുന്നതിനെയൊക്കെയും പ്രാർത്ഥിക്കാൻ തയാർ. പ്രാർത്ഥിച്ചാൽ ഒടുങ്ങാത്തവണ്ണം അവൎക്കു മുപ്പത്തിമു ക്കോടി ദേവന്മാരുമുണ്ട്. അതിലും വിശേഷിച്ചു, അമരസാധനങ്ങൾ പോലും അവൎക്കാരാധ്യങ്ങളാണ്. കുവളവൃക്ഷം, തുളസി, ശബരിമലശാസ്താവിൻെറ പതിനെട്ടു പടികളും, അവിടെ കിടക്കുന്ന കല്ലും മണ്ണുമൊക്കെ അവൎക്കാരാധനാവസ്തുക്കളത്രേ. ശബരിമലയ്ക്കു പോകുന്നവർ ശ്രവണേന്ദ്രിയം ഇല്ലാത്ത പതിനെട്ടാംപടിയെ എത്രയോ ഉറക്കെ ശരണം വിളിക്കുക പതിവാണെന്നു നമുക്കെല്ലാമറിയാമല്ലൊ. കഷ്ടം! ചിന്താശീലമില്ലാത്ത അന്ധവിശ്വാസികൾക്കു എന്താണാകാൻ പാടില്ലാത്തതു്.

ശ്രീനാരായണഗുരുസ്വാമികളുടെ അവതാരകാലത്തിനു ശേഷമാണ് ഈ വകഅന്ധവിശ്വാസങ്ങളെല്ലാം നാട്ടുവിട്ടൊളിച്ചോടാൻ തുടങ്ങിയതു്. മതസംബന്ധമായും മററുമുള്ള അന്ധവിശ്വാസങ്ങളിലും അനാചാരങ്ങളിലും നിന്ന് മനുഷ്യലോകത്തെ സമുദ്ധരിക്കുവാൻ വേണ്ടി ജീവിതം ബലികഴിച്ച ഒരു മഹാനാണദ്ദേഹം. പുതിയ മതം സ്ഥാപിക്കുവാൻ ഭാവമുണ്ടോ യെന്ന് അദ്ദേഹത്തോടു പലരും ചോദിച്ചിട്ടുള്ള അവസരങ്ങളിൽ നമുക്കങ്ങനെയൊരു മോഹമില്ലെന്നാണ് അദ്ദേഹം അരുളിച്ചെയ്തിട്ടുള്ളതു്. അതു പരമാർത്ഥവുമാകുന്നു. എന്തുകൊണ്ടെന്നാൽ പുതിയമതം ഒരുത്തനും ഉണ്ടാക്കേണ്ടതും എന്നാൽ സ്രഷ്ടാവിനേയും സൃഷ്ടികളേയും പററിയുള്ള വാസ്തവാവസ്ഥകൾ ഉള്ളതുപോലെതന്നെ നാം മനസ്സിലാക്കാൻ ശ്രമിക്കുന്നതാണ് മതം എന്നുമായിരിക്കാം ആ തിരുവായ്മൊഴികളുടെ ഗൂഢാർത്ഥം.

ശ്രീനാരായണയതിവരൻെറ "ജാതി ചോദിക്കരുതു്; ജാതി പറയരുതു്; ജാതി വിചാരിക്കരുതു്," എന്നുള്ള മഹത്സന്ദേശവും അതിനും പുറമേ "മനുഷ്യരുടെ മതം, വേഷം, ഭാഷ മുതലായവ എങ്ങിനെയിരുന്നാലും അവരുടെ ജാതി ഒന്നായതുകൊണ്ടു അന്യോന്യം വിവാഹവും പന്തിഭോജനവും ചെയ്യുന്നതിനു യാതൊരു ദോഷവുമില്ല" എന്നുള്ള വിലയേറിയ ഉപദേശവും "മദ്യം ഉണ്ടാക്കരുതു്, കൊടുക്കരുതു്, കുടിക്കരുതു്," എന്നും മററുമുള്ള അനാചാരദൂരീകരണപര്യാപ്തങ്ങളായ ഉപദേശങ്ങളും, പ്രസംഗം ലേഖനം, പ്രവൃത്തി മുതലായവമൂലം ലോകമെങ്ങും പ്രചരിപ്പിക്കുവാൻ ഗുണകാംക്ഷികൾ ബദ്ധകങ്കണന്മാരായി പുറപ്പെടേണ്ടതാണ്. ശ്രീനാരായണമതത്തിലെ വിലയേറിയ ഇതരതത്വങ്ങൾ പലതും പറയുവാനുണ്ടെങ്കിലും ലേഖനദൈർഘ്യം ഭയന്നു അവയെല്ലാം തല്ക്കാലം വിട്ടുകളഞ്ഞു ഒന്നുരണ്ടു വാക്കുകൂടി പറഞ്ഞിട്ടു് ഈ ഉപന്യാസം ഉപസംഹരിച്ചുകൊള്ളട്ടേ.

സ്നേഹിതരേ! ഈ ശ്രീനാരായണമതം ലോകമെങ്ങും ഇപ്പോൾ പ്രചുരമായി പ്രചരിച്ചുകാണുന്നതിൽനിന്നും അതിൻെറ മാററു തീരെ കുറവാണെന്നു ധരിക്കേണ്ട. ഏതു മതസ്ഥാപകന്മാരുടേയും മതപ്രചരണശ്രമങ്ങളെ സംബന്ധിച്ചു പരിശോധിച്ചുനോക്കിയാലും അവരുടെ ഓരോരുത്തരുടേയും ജീവിതകാലത്തിൽതന്നെ നാം ഇന്നുകാണുന്നവിധം ആ മതങ്ങളൊന്നും ലോകമെങ്ങും വ്യാപിച്ചിരുന്നില്ലെന്നു കാണുവാൻ

കഴിയും. ക്രിസ്തുഭഗവാനു ആദ്യമായി ൧൨ അപ്പോസ്തലന്മാരെയാണു് അദ്ദേഹത്തിന്റെ മതം പഠിപ്പിക്കുവാൻ കിട്ടിയതു്. അവർമൂലമാണു് ആ മതം ആദ്യമായി വളരുവാൻ തുടങ്ങിയതും. അപ്പോസ്തലന്മാരിൽ ഒരാളായ സെന്റ് തോമസ് എ. ഡി. ഒന്നാംശതകത്തിൽ മലയാളത്തിലും വന്നു നിരണം, ചായൽ, കൊല്ലം, പാലൂർ, കൊടുങ്ങല്ലൂർ, കൊട്ടയ്ക്കായൽ എന്നിങ്ങനെ ഏഴുപള്ളികകളിൽനിന്നും പലരേയും ക്രിസ്തുമതം സ്വീകരിപ്പിച്ചതായി ഭാഷാചരിത്രകർത്താവു പറയുന്നു. മൂന്നിലൊന്നു ഭാഗം ജനങ്ങൾ (൫൦ കോടി) ക്രിസ്ത്യാനികളായിത്തീർന്നിരിക്കുന്നു. മഹമ്മദുനിബിയുടെ മൂന്നുകൊല്ലത്തെ മതപ്രചരണവേലയിൽ അദ്ദേഹത്തിനു ൩൦ ശിഷ്യന്മാരെ മാത്രമേ കിട്ടിയുള്ളു. അതായതു ശരാശരി പത്തുപേരെ മാത്രമേ ഒരുകൊല്ലംകൊണ്ടു ആ സ്ഥാപകൻ ശ്രമിച്ചിട്ടുപോലും ലഭിച്ചിട്ടുള്ളുവെന്നർത്ഥം. നബിയുടെ കാലത്തു ബഹുദൈവാരാധന വർദ്ധിച്ചിരുന്നതിനാൽ അദ്ദേഹം 'ലാഇലാഹ ഇല്ലല്ലാഹു (ലാ=ഇല്ല; ഇലാഹ=ദൈവം അല്ലെങ്കിൽ ഉടമക്കാരൻ; ഇല്ല=ഒഴികെ; അല്ലാഹു=അല്ലാ എന്നുള്ളതിന്റെ ശരിയായ അറബിപദം) അതായതു് അല്ലാഹു ഒഴികെ ദൈവം ഇല്ല എന്ന ഏകദൈവവിശ്വാസം വർദ്ധിപ്പിച്ചു. മുഹമ്മദിനെ സംബന്ധിച്ചു 'മുഹമ്മദുറസൂലില്ലാഹി' (മുഹമ്മദു്=നബിതന്നെ; റസൂലു്=പ്രവാചകൻ; ഇല്ലാഹി=അല്ലാഹുവിന്റെ) എന്നുമാത്രമാണു് മുഹമ്മദുമതം ഘോഷിക്കുന്നതു്. അതായതു് മുഹമ്മദു അല്ലാഹുവിന്റെ പ്രവാചകൻ ആകുന്നു എന്നർത്ഥം. അല്ലാതെ മുഹമ്മദീയൻ മുഹമ്മദിനെ ദൈവമായി കരുതുന്നില്ല. ബുദ്ധമതത്തിൽ ആദ്യം ചേർന്നതു അസിതൻ, കൗണ്ഡില്യൻ തുടങ്ങിയ അഞ്ചു ബ്രാഹ്മണരായിരുന്നു.

അതിനുശേഷം പലരും ചേർന്നെങ്കിലും ബുദ്ധന്റെ കാലശേഷമാണു് ആ മതം പൂർവ്വോപരി പ്രചരിച്ചിരുന്നതു്. ഇങ്ങനെ ഓരോ മതപ്രചരണവേലയും എടുത്തുനോക്കുകയാണെങ്കിൽ ആ മതങ്ങളുടെ സ്ഥാപകന്മാരുടെ കാലത്തു് അനന്തരകാലങ്ങളിലെപ്പോലെ അവയ്ക്കു പ്രചുരിമ ലഭിച്ചിരുന്നില്ല എന്നു മനസ്സിലാക്കുവാൻ കഴിയും. അതുപോലെതന്നെ ഓരോമതപ്രചാരണാരംഭകാലങ്ങളിലും അവയുടെ സ്ഥാപകന്മാർക്കു ജീവാപായങ്ങൾ പോലും സംഭവിക്കുന്നതിനു ഇടയായിട്ടുണ്ടു്. ജനതയെ അവർ അവരുടെ ആചാരങ്ങളിലും ഉറച്ചു വേരൂന്നിയ അന്ധവിശ്വാസങ്ങളിലും നിന്നു വ്യതിചലിപ്പിക്കുന്ന മഹാ

ന്മാരാകയാലത്രെ അവൎണ്ണീയപാതകം സംഭവിക്കുന്നതു്. യേശുക്രിസ്തു എന്തുകൊണ്ടു നിൎദ്ദയം ക്രൂശിൽ തറക്കപ്പെട്ടു? നബിയേയും ശിഷ്യന്മാരേയും എന്തുകൊണ്ടു പ്രാണരക്ഷാൎത്ഥം ഗുഹാന്തൎഭാഗങ്ങളെ അഭയം പ്രാപിക്കുന്നതിനു ശത്രുക്കൾ ഇടയാക്കി? അതിനെല്ലാം കാരണം അവർ അന്ധവിശ്വാസത്തെയും അനാചാരത്തേയും പാടേ വിപാടനം ചെയ്യുവാൻ തുനിഞ്ഞതത്രെ. കൂടാതെ ഓരോ മതസ്ഥാപകന്മാരും അതാതു കാലസ്ഥിതിക്കനുസരിച്ചുള്ള പരിഷ്ക്കാരങ്ങൾ വരുത്തുവാനാണു് ശ്രമിച്ചിട്ടുള്ളതു്. ബഹുദൈവവിശ്വാസവും വിഗ്രഹാരാധനയും നബിയുടെ കാലത്തു വൎദ്ധിച്ചിരുന്നതിനാൽ അതിനെ ഇല്ലായ്മചെയ്യുവാൻ അദ്ദേഹം മുതിൎന്നു. ബുദ്ധഭഗവാന്റെ കാലത്തു ഹിംസയും ജാതിയും വൎദ്ധിച്ചിരുന്നതിനാൽ അദ്ദേഹം അവകളെ ഇല്ലായ്മചെയ്യുവാനും അത്യദ്ധ്വാനം ചെയ്തു. അവ്വണ്ണംതന്നെ നവീനബുദ്ധൻ എന്ന പേരിൽ അറിയപ്പെടുന്ന ശ്രീനാരായണഗുരുസ്വാമിതൃപ്പാദങ്ങളുടെകാലത്തു ജാതിമതസംബന്ധമായുള്ള ശല്യങ്ങൾ വൎദ്ധിച്ചുകാണുകയാൽ അദ്ദേഹം ചെയ്ത ചിന്തയുടെ ഫലമായി ആ ദിവ്യകോകിലം "ഒരുജാതി ഒരുമതം ഒരുദൈവം മനുഷ്യനു്" എന്ന മഹത്സന്ദേശം ലോകമെങ്ങും മുഴക്കി. ആ മതം അദ്ദേഹത്തിന്റെ കാലത്തിൽ പ്രചുരപ്രചുരിമയെ പ്രാപിച്ചില്ലെങ്കിലും പ്രാപിക്കാതിരിക്കയില്ലെന്നു ഓരോ മതചരിത്രവും നമ്മെ പഠിപ്പിക്കുന്നു. പക്ഷെ, അതിനു കുറെ അപ്പോസ്തലന്മാർ ക്ഷേത്രപ്രവേശനത്തിനും മദ്യവൎജ്ജനം, മിശ്രവിവാഹം, പന്തിഭോജനം, മുതലായ പ്രക്ഷോഭണങ്ങൾക്കും മറ്റും കച്ചകെട്ടിയിറങ്ങുവാനെന്നല്ല, വേണ്ടിവന്നാൽ കഴുവിൽ കയറുവാനും തയാറായിരിക്കണം. അപ്പോൾ ശ്രീനാരായണമതം പ്രചരിക്കും. ഇംഗ്ലണ്ടു്, അമേരിക്കാ, മുതലായ പാശ്ചാത്യദേശങ്ങളിലും പ്രസംഗപാടവവും ഇംഗ്ലീഷുഭാഷാപരിജ്ഞാനവും ഉള്ള യോഗ്യന്മാർ പ്രസ്തുതമതപ്രചരണാൎത്ഥം ക്രിസ്തുവിന്റെ അപ്പോസ്തലന്മാർ ഇറങ്ങി വേലചെയ്തതുപോലെ തീവ്രയത്നം ചെയ്യേണ്ടിയിരിക്കുന്നു. അപ്പോൾ എന്തുകൊണ്ടു ലോകമെങ്ങും ശ്രീനാരായണമതവും പ്രചരിക്കുകയില്ല?

# നീതി കൃഷി.

(കേക)

(കെ. വി. കേശവൻ, ബി. എ.)

---

"നീതിയും നേരും വേണ"മെന്നുള്ള സപ്താക്ഷരി-
ഭൂതലം തന്നിലെങ്ങും മാറ്റൊലിക്കൊണ്ടീടുന്നു.
അമ്പമ്പോ മഹാത്ഭുതം! പണ്ഡിതപാമരാന്ത
മമ്പിലീമൊഴിയോതിടാത്തവരില്ലതന്നെ.
ആരണ ചണ്ഡാലാന്തമാദൃതമായിത്തീൎന്നു
ഭൂരിമാഹാത്മ്യമോടേഭൂതലം വ്യാപിച്ചോരു
പാരിച്ച മഹാൎഘമാം നീതിനേരുകൾകൊണ്ടു
പാരിടം നാകലോകമായെന്നുതോന്നീടിലാം.
നീതിയും നേരുമൊന്നായ്‌ നിത്യവും പുലമ്പുന്ന
നീതികോവിദന്മാരേ! നിങ്ങൾക്കു നമസ്കാരം.
നിങ്ങടെ നീതിക്കൃഷി ജിഹ്വാഗ്രപ്രദേശത്തു
ഭംഗിയായ്‌ ചെയ്തുനീങ്ങൾ ഭദ്രമായ്‌ പാൎത്തുകൊൾക.
യോജ്യമാം മണ്ണറിഞ്ഞു യോജ്യമാം കൃഷി ചെയ്യും
യോഗ്യരാം നിങ്ങളത്രേ ആദൎശകൎഷകന്മാർ.
നാക്കിന്റെ തുമ്പത്തുള്ളോരീപ്പൂവും കാറ്റുമെല്ലാ-
മിക്കൃഷിക്കേറെച്ചേരും; ഇല്ല സന്ദേഹലേശം
ശീതോഷ്ണാവസ്ഥയേറ്റം ശീതളമനോഹരം
ഈതിബാധകളൊന്നുമിത്തിക്കിലില്ലതന്നെ
വീതിവിസ്താരമുള്ള ജിഹ്വാകാൎഷികഭൂവിൽ
നീതിനേരുകൾക്കെന്തോ വൈഷമ്യം വിളയുവാൻ?
കള്ളനും കൃഷി ചെയ്യാം ദുഷ്ടനും കൃഷി ചെയ്യാം.
എല്ലാൎക്കും വേണ്ടുവോളം ഫലവും ലഭിച്ചീടാം.
ആൎക്കുമേ ചേതമില്ല; അല്പവും പണിയില്ല
യിക്കാലത്തിത്തരത്തിൽ മറ്റില്ല കൃഷിയൊന്നും.
നീതിയെക്കൃഷി ചെയ്യും നീതിജ്ഞജനങ്ങളേ!
നേരിനെക്കൃഷി ചെയ്യും "നേരസ്ഥ" വീരന്മാരേ!
ചേതസ്സിലെങ്ങാനുമിച്ചേണുറ്റ വിത്തിലൊന്നും
ചേരാതെ നോക്കീടുക നിങ്ങടെ ധൎമ്മമല്ലോ.

ആദിത്യപ്രഭതേട്ടമാദിമ മഹാശക്തി
യാദിക്കിൽ പ്രകാശിപ്പൂ ഭാസുരദീപ്തിയോടെ.
ആ ദീപ്തി പ്രസരത്തിൽ കരിഞ്ഞുചാമ്പലായി
ത്തീരാതെ സൂക്ഷിക്കവിൻ നിങ്ങടെ നീതി കൃഷി
ഇത്രയും കഴിഞ്ഞെന്നാൽ നിങ്ങടംകള നീതിജ്ഞരായ്
എത്രയും നേരസ്ഥരായ് "മര്യ്യാദരാമ"ന്മാരായ്
യോഗ്യരായ് പ്രശസ്തരായ് നാലുപേക്കൊത്തമട്ടിൽ
ഭാഗ്യശാലികളായി"ട്ടിങ്ങ"വാണീടാമല്ലോ.

—(o)—

# പരിവൎത്തനം

അഥവാ

# പ്രേമപരിണാമം.



(മിസ്സ്. ശാരദമാധവൻ.)

I

അന്ന് ഒരു തിങ്കളാഴ്ചയായിരുന്നു. പ്രശാന്തമായ പ്രഭാതം. പ്രകൃത്യാ തന്നെ പ്രതാപവാനായ പ്രഭാകരദേവൻ പൂൎവ്വാധികം പ്രസന്നതയോടെ പൂൎവ്വദിഗാംഗനയെ പരിലാളിച്ചിരുന്നു. മണി ഒൻപതു കഴിഞ്ഞു. പക്ഷികൾ പോലും പുറത്തു സഞ്ചരിക്കുന്നില്ല. അത്ര തീഷ്ണതയുള്ള ചൂട്. പബ്ളിക്ക് ആഫീസുകൾ അടച്ചിട്ടു ഒരാഴ്ചയിലധികമായി. തിരുവനന്തപുരം പട്ടണം ഇപ്പോൾ കണ്ടാൽ ഉത്സവം കഴിഞ്ഞ ക്ഷേത്രവളപ്പു പോലെ തോന്നും. ഉദ്യോഗസ്ഥന്മാരും വിദ്യാൎത്ഥികളും ഒഴിഞ്ഞാൽ തലസ്ഥാനനഗരി നിൎജ്ജീവമാണ്. റോഡുകളിൽ അങ്ങുമിങ്ങും നാട്ടിയിരിക്കുന്ന വൈദ്യുത ദീപസ്തംഭങ്ങളും ഏതാണ്ട് അവയോടു സാരൂപ്യം വഹിക്കുന്ന കാൺസ്റ്റബിൾമാരുമല്ലാതെ ആരും ഇപ്പോൾ ഇല്ല. ഏതുസമയത്തും 'ബിസ്സി'യായിട്ടിരിക്കുന്ന പാളയംകച്ചവടശാലകൾ പോലും തുറന്നിട്ടുണ്ടെങ്കിലും കച്ചവടക്കാർ ഉറക്കം തൂങ്ങുന്നതിനാൽ ഒരു ഉണൎവ്വില്ലാത്ത നില

യിലാണ് കാണികൾക്കു പ്രത്യക്ഷപ്പെടുന്നതു്. സയൻസുകാളേജുചിത്രം ഇവയെല്ലാം വിപരീതമായി ജനബാഹുല്യത്താൽ നിബിഡീകൃതമായിരിക്കുന്നു. അവിടെ യൂനിവേഴ്സിററി പരീക്ഷകൾ ഇപ്പോഴും നടന്നുകൊണ്ടിരിക്കയാണെന്നുള്ളതു പ്രഥമദൃഷ്ടിയിൽ യാവൎക്കും മനസ്സിലാകുന്നതാണു്.

പരീക്ഷ സമയമായിട്ടില്ല. അതാണ് വിദ്യാൎത്ഥികൾ ഓരോരുത്തരും അവിടവിടെ കൂട്ടംകൂടിനിന്നു അന്യോന്യം സംശയനിവാരണം ചെയ്തുകൊണ്ടിരിക്കുന്നതു്. ഇതിലൊന്നും ചേരാതെ ഏകാകിയായി ഒരു യുവാവു് കാളേജിൻെറ മുൻവശത്തു് "തള്ളപ്ലാവു്" എന്ന അഭിധാനത്താൽ അറിയപ്പെടുന്ന പ്ലാവിൻെറ തണലിൽ അനന്തശയനം ചെയ്യുന്നുണ്ടു്. തീരെ അലക്ഷ്യമായിട്ടു് ഒരു ബുക്കുനിവിൎത്തു മുമ്പിൽ ഇട്ടിട്ടും ഉണ്ടായിരുന്നു. എന്നാൽ അയാളുടെ ദൃഷ്ടികൾ റോഡിലോട്ടു വളരെ ആകാംക്ഷയോടു കൂടി പായിച്ചിരുന്നു. കൂടെക്കൂടെ വാമകരത്തെ അലങ്കരിച്ചിരുന്ന വാച്ചിൽ നോക്കുകയും ദീൎഘശ്വാസങ്ങൾ വിടുകയും എന്തൊക്കെയോ അക്ഷമയോടെ പിറുപിറുക്കുകയും ചെയ്തുകൊണ്ടിരുന്നു. ആദ്യത്തെ മണിയടിച്ചു. കുട്ടികൾ തിക്കിത്തിരക്കി കാളേജുമുറികളിലേക്കു കയറിത്തുടങ്ങി. മണിനാദം കേട്ടിട്ടും പ്രസ്തുത യുവാവു് കിടന്ന കിടപ്പിൽ നിന്നും അനങ്ങുകകൂടി ചെയ്തിട്ടില്ല. ഒരു പക്ഷെ അയാൾക്കു പരീക്ഷയ്ക്കു പോകേണ്ടതായിട്ടില്ലെന്നു വരുമോ. അല്ല. അങ്ങിനെയല്ല. അക്ഷമനായിട്ടു അദ്ദേഹം മന്ത്രിക്കുന്നതെന്താണെന്നു നമുക്കു ശ്രദ്ധിക്കാം. ആഹാ! വാസുക്കുട്ടി ഇനിയും വരാറായില്ലേ. ഹതഭാഗ്യനായ ഞാൻ മൂലം അയാളുടെ ജീവിതവും വ്യൎത്ഥമാക്കാൻ അയാൾ ഉദ്ദേശിക്കയാണോ? അഥവാ അപഥത്തിൽ ചരിച്ചു വല്ല കുഴക്കുകളിലും അയാൾ പെട്ടിരിക്കുമോ?—ഈശ്വരാ പാപി ചെല്ലുന്നിടമെല്ലാം പാതാളമോ? പരീക്ഷയുടെ കാൎയ്യം മറന്നും അയാൾ എനിക്കുവേണ്ടി ബുദ്ധിമുട്ടണമെന്നില്ലായിരുന്നു." "ഭാസീ—മണിയടിച്ചതു കേട്ടില്ലേ? എന്താ പരീക്ഷയ്ക്കും ഇനി പോകുന്നില്ലെന്നുണ്ടോ? ഞാൻ കുറച്ചു വൈകിപ്പോയി ഇല്ലേ? സ്വല്പം കൂടി നേരത്തെ വരാമായിരുന്നു. എന്നാൽ വഴിക്കു നമ്മുടെ കാരണവർ മി. സി. വി. യെ കാണുകയുണ്ടായി. അദ്ദേഹവുമായി യോഗവും സന്യാസിമാരുമായുള്ള കേസിനെപ്പററി പറഞ്ഞു സ്വല്പം നിന്നുപോയതിനാൽ ഇത്രയും താമസിച്ചു. വരിക നമുക്കു ക്ലാസിൽ ചെന്നിരിക്കാം. പേപ്പർ തരാറായി." മറുപടി

ക്ക കാത്തു നില്ക്കാതെ വാസുക്കുട്ടി ഭാസ്കരന്റെ കൈയ്യും പിടിച്ചു ക്ലാസിലേക്ക കൊണ്ടുപോകയും ചെയ്തു.

ഭാസ്കരനും വാസുക്കുട്ടിയും അഥവാ വാസുദേവനും ബി. ഏ. വിദ്യാൎത്ഥികളായ രണ്ടു യുവാക്കളാണ്. ഇവർ രണ്ടുപേരും വളരെ സ്നേഹത്തിലാണു കഴിഞ്ഞുകൂടുന്നതു്. ആത്മാൎത്ഥമായും നിസ്വാൎത്ഥമായും സ്നേഹിക്കുന്ന ഇത്ര അടുത്ത രണ്ടു യുവാക്കളെ ആരുംതന്നെ കണ്ടിട്ടില്ലെന്നു ഇവരുടെ സ്നേഹചരിത്രത്തെപ്പററി അറിയുന്ന സകലരും സമ്മതിക്കുന്ന ഒരു സംഗതിയാണ്. എവിടെയും ഏതിലും ഇവരെ ഒരുമിച്ചല്ലാതെ ആരും കണ്ടിട്ടില്ല തന്നെ. പ്രഫസർമാരും വിദ്യാൎത്ഥികളും ഇവരുടെ സുദൃഢമായ സൗഹാൎദ്ദത്തിൽ സാനന്ദമ്പരും സുവിശേഷമായ സൌശീല്യത്തിൽ സന്തോഷത്തോടുകൂടിയവരുമായിരുന്നു. വിശേഷിച്ചു ബുദ്ധിസാമൎത്ഥ്യത്താൽ ഈ സ്നേഹിതന്മാർ യാവരുടേയും പ്രീതിബഹുമാനങ്ങൾ സമ്പാദിച്ചിരുന്നു. എല്ലാ ക്ലാസുകളിലും ഭാസ്കരൻ ഒന്നാമതായും വാസുക്കുട്ടി രണ്ടാമതായുമാണ് പാസായിക്കൊണ്ടിരുന്നതു്.

അപ്പോൾ നടന്നുകൊണ്ടിരുന്ന ബി. ഏ. പരീക്ഷയിലും അവരുടെ വിജയത്തിൽ അവരെപ്പോലെ തന്നെ അവരെ പരിചയമുള്ളവൎക്കും സംശയലേശം പോലും ഉണ്ടായിരുന്നില്ല. ഇംഗ്ലീഷുവിഷയങ്ങളിലുള്ള പരീക്ഷ ആ വെള്ളിയാഴ്ചയോടുകൂടി അവസാനിച്ചു. ഭാസ്കരൻ ഒന്നാംക്ലാസിൽ പാസാകുമെന്ന് അയാൾക്ക പൂൎണ്ണവിശ്വാസമുണ്ടായിരുന്നു. ശനിയാഴ്ച മുതൽ ഐച്ഛികവിഷയങ്ങളിൽ പരീക്ഷ ആരംഭിച്ചു. ഭാസ്കരൻ പ്രകൃത്യാ മാതൃഭാഷാപ്രണയിയായിരുന്നതിൽ മലയാളമാണ് അയാൾ ഐച്ഛികവിഷയമായി എടുത്തിരുന്നതു്. ആ വൎഷത്തെ കേരളവൎമ്മമുദ്ര ഭാസ്കരനുതന്നെയെന്നു എല്ലാവരും വിശ്വസിച്ചിരുന്നു. കവിതയിലും ഭാസ്കരനു സാമാന്യം സാമൎത്ഥ്യമുണ്ടായിരുന്നു. കാളേജിൽ നടത്താറുള്ള കവിതാപരീക്ഷയിൽ സാധാരണ ഭാസ്കരനാണ് ഒന്നാം സമ്മാനാൎഹനായി കാണാറുള്ളതു്. ഏതിലും ഭാസ്കരൻ ഭാസുരമായി പ്രശോഭിച്ചിരുന്നു. എന്നാൽ ഐച്ഛികവിഷയത്തിൽ പരീക്ഷ ആരംഭിക്കുന്ന ആ ശനിയാഴ്ച ഭാസ്കരന്റെ ജീവിതചരിത്രത്തിൽ സുവിശേഷം സംഘടിപ്പിക്കാവുന്ന ഒരു സംഭവമുണ്ടായി. അതുകൊണ്ടാണു ഇന്നു നാം ഭാസ്കരനെ ഈ സ്ഥിതിയിൽ കാണാനിടയായതു്.

ബി. ഏയ്ക്കും ഇൻറർമേഡിയെററിനും രണ്ടുസമയത്താണ് പരീക്ഷ. എന്നാൽ മലയാളം ഐച്ഛികമെടുത്തിട്ടുള്ള

ബി. ഏ. വിദ്യാൎത്ഥികൾക്കു കാലത്തും വൈകിട്ടും പരീക്ഷയുണ്ടായിരുന്നു. അതിനാൽ ആ ശനിയാഴ്ച ഇൻററർമേഡിയെററിനും ബി. ഏയ്ക്കും മലയാളം ഐച്ഛികവിഷയമെടുത്തിട്ടുള്ളവൎക്ക് ഒരുമിച്ചാണ് പരീക്ഷയുണ്ടായിരുന്നത്. ഭാസ്കരൻ പരീക്ഷയ്ക്കു എഴുതികൊണ്ടിരുന്ന മുറിയിൽ തന്നെ യുവതിയായ ഒരു ഇൻററർമേഡിയെററുവിദ്യാൎത്ഥിനിയും അന്നുപരീക്ഷയ്ക്കു ഹാജരുണ്ടായിരുന്നു. പ്രഥമദൃഷ്ടിയിൽ തന്നെ ആയുവതി ഭാസ്കരന്റെ ഹൃദയത്തിൽ അന്നുവരെ അനുഭവപ്പെട്ടിട്ടില്ലാത്ത ഏതോ ഒരു വിചാരത്തിനു ഭാസ്കരനെ അധീനനാക്കി. മത്തേഭമന്ദഗമനയായി ക്ലാസ്സിലേക്കു അവൾ വന്നുകയറിയതും, കയറുമ്പോഴുണ്ടായ പകച്ച മാൻപേടകണ്ണുകളുള്ള നോട്ടവും വിനയം വഴിഞ്ഞൊഴു ·· ന ഇരുപ്പും, ഇരുന്നുകഴിഞ്ഞതിനുശേഷം അവളുടെ പ ·· ാഗം മാത്രം ദൎശിക്കാൻ കഴിയുന്ന ഭാസ്കരനു അവളുടെ ഇട ·· ങ്ങി വളൎന്നു സ്നാനശേഷം പിറകിലാക്കി പൃഷ്ഠഭാഗത്തു കെ ·· ി ഒരു പിച്ചിമാല തൂക്കിയിട്ടുള്ള കബരിഭാരത്തിന്റെ അഴക ·· എന്തെന്നില്ലാത്ത ഒരു സ്വൎഗ്ഗാനുഭൂതി ഉളവാക്കി. അവൾ ആരെന്നോ പേരെന്തെന്നോ എന്നല്ല അവളേപ്പററി പറയത്തക്ക പരിചയം യാതൊന്നുമുണ്ടായിരുന്നില്ലെങ്കിലും ഭാസ്കരൻ ഒരു നിമിഷത്തിനകം തന്റെ സകലൈശ്വൎയ്യങ്ങളും അവളിൽ സ്ഥിതിചെയ്യുന്നു എന്നുറച്ചുകഴിഞ്ഞു. നോക്കണേ! യുവഹൃദയത്തിന്റെ വിചാരശൂന്യത!! "യുവജനഹൃദയം സ്വതന്ത്രമാണവരുടെ കാമ്യപരിഗ്രഹേച്ഛയിൽ" എന്നു ആശാൻ പറഞ്ഞതു വെറുതെയോ.

ഭാസ്കരൻ അന്നു പരീക്ഷയ്ക്ക് എന്തെല്ലാമെഴുതിക്കൊടുത്തെന്നും നിശ്ചയമില്ല. മണിയടിച്ചയുടനെ പിടഞ്ഞെഴുന്നേററുകടലാസുപ്രഥമസരെംഏല്പിച്ചു. നമ്പരും വിഷയനാമവുംമററും കുറിച്ചിട്ടില്ലെന്ന് അദ്ദേഹം പറഞ്ഞപ്പോഴാണു തന്റെ അതുവരെയുണ്ടായിരുന്ന ഇതികൎത്തവ്യതാമൂഢതയെക്കുറിച്ചു ഭാസ്കരനു ലജ്ജതോന്നിയതു്. അതും കുറിച്ചുകൊടുത്തിട്ടു വളരെ വേഗത്തിൽ പ്രസ്തുതയുവതിയിരുന്നെഴുതിയ സ്ഥലത്തെ പ്രാപിച്ചു. അവളുടെ പേരുവായിച്ചു. "തുളസീഭായി." എന്നിട്ടും സംശയനിവാരണത്തിനു മാൎഗ്ഗം കണ്ടില്ല. തുളസീഭായി സ്വജാതിയായിരിക്കുകയില്ലെന്നു തന്നെ ഭാസ്കരനു തോന്നിപ്പോയി. തലചുററി. ഡസ്കിനോടുതലചായിച്ച് അവിടെ എത്രനേരമിരുന്നു എന്നു നിശ്ചയമില്ല. വാസുദേവൻ ഭാസ്കരനെ അന്വേഷിച്ചു അവിടെവന്നപ്പോഴാണു ഭാസ്കരനു തന്റെ അവസ്ഥാഭേദത്തെപ്പ

ററി ക്രമാതീതമായ ലജ്ജാപാരവശ്യങ്ങൾ തോന്നിയതു്. ‘പരനുള്ളുകാണ്മാൻ നയനമൊന്നുമില്ലെങ്കിലും’ വാസുദേവൻ ഒററനോട്ടത്തിനുള്ളിൽ സംഗതിയുടെ യാഥാൎത്ഥ്യം ഏതാണ്ടു മനസ്സിലാക്കി. വാസുദേവനു് ആദ്യം കുറച്ചു പുച്ഛമാണു് തന്റെ സ്നേഹിതന്റെ ഈദൃശമായ മൂഢത്വത്തിൽ തോന്നിയതെങ്കിലും ഉടനെതന്നെ അയാളോടു് അനുതപിച്ചു. തുളസീഭായിയെപ്പററി കഴിയുന്ന വിധമെല്ലാ ചരിത്രങ്ങളും വാസുദേവൻ വളരെ വേഗത്തിൽ അറിഞ്ഞു് ഭാസ്കരനെ അറിയിക്കാമെന്നും, അതുവരെ ആശ്വസിക്കുകയും പരീക്ഷയിൽ ശ്രദ്ധിക്കുകയും ചെയ്യണമെന്നും വാസുദേവൻ ഭാസ്കരനെ അറിയിച്ചു. ഭാസ്കരനു കുറെ ആശ്വാസം തോന്നി. അന്നുച്ചയ്ക്കും ഭാസ്കരൻ തുളസീഭായീധ്യാനനിരതനായി കഴിച്ചുകൂട്ടിയതിനാൽ പരീക്ഷയുടെ കാൎയ്യം അങ്ങനെയിങ്ങനെ കഴിഞ്ഞു. തുളസീഭായിചരിതമാരായാൻ വാസുദേവൻ വൈകിട്ടുതന്നെ തന്റെ സ്നേഹിതനോടു യാത്രചോദിച്ചു പോയി. തിങ്കളാഴ്ച കാലത്തു പത്തുമണിവരെയും വാസുദേവനെ കണ്ടില്ല. അത്രയും സമയം ഭാസ്കരൻ എങ്ങിനെ കഴിച്ചുകൂട്ടി എന്നുപറയാൻ അനന്തനും പ്രയാസം. പിന്നീടുണ്ടായ സംഭവം നമുക്കറിയാമല്ലോ.

തിങ്കളാഴ്ച കാലത്തും പരീക്ഷ കഴിഞ്ഞു. തന്റെ ഹൃദയചോരയായ തുളസീഭായിയെപ്പററി അന്നറിയാമല്ലോ എന്ന വിചാരം മുന്നിട്ടുനിന്നതിനാൽ ഭാസ്കരൻ പ്രത്യേകിച്ചും അന്നു പരീക്ഷയെപ്പററി യാതൊന്നും ശ്രദ്ധിച്ചില്ല. വെറുതെ സ്ഥലത്തിരുന്നു തുളസീഭായിയുടെ ആകാരസൗഷ്ഠവത്തെ നയനങ്ങളാൽ പാനം ചെയ്തിട്ടിറങ്ങിപ്പോന്നു. വളരെ വേഗത്തിൽ വാസുദേവന്റെ സമീപത്തിലെത്തി. എന്നാൽ പ്രഥമദൃഷ്ടിയിൽത്തന്നെ തന്നോടു പറയുവാൻ പോകുന്ന അനിഷ്ടവൃത്താന്തത്തിന്റെ പ്രതിഛായയായ വാസുദേവന്റെ മ്ലാനമുഖം, തുടിക്കുന്ന ഹൃദയത്തോടുകൂടി ഭാസ്കരൻ വീക്ഷണം ചെയ്തു. ഭാസ്കരന്റെ കണ്ണുകളിൽ പെട്ടെന്നു് ഇരുളടഞ്ഞു. അറിയാതെ അയാൾ നിലത്തിരുന്നുപോയി. “ഭാസീ” എന്നു വാത്സല്യപൂൎവ്വം വിളിച്ചുംകൊണ്ടും പുറത്തു തലോടിക്കൊണ്ടും വാസുദേവനും അവിടെയിരുന്നു. കുറച്ചുകഴിഞ്ഞിട്ടു ഭാസ്കരൻ “എന്താ വാസുക്കുട്ടീ വല്ല Hope-ം ഉണ്ടോ?” എന്നു ചോദിച്ചു.

വാസു— മുളയിലെ നുള്ളുന്നതു നല്ലതാണല്ലോ? കളയണം ഭാസീ ഈ വിചാരങ്ങൾ. പരമാൎത്ഥമുരയ്ക്കുന്ന എന്നെ കഠോരൻ എ

ന്നു വിചാരിക്കരുതേ. അഥവാ "മധുരികാ സഖിസത്യഭാഷിതം" എന്നുമുണ്ടല്ലൊ. എങ്കിലും പറയാതെ തരമില്ല. നമ്മുടെ രണ്ടുപേരുടെയും ഗുണത്തിനായി ഞാൻ പറയുന്നു. ഭാസീ! തുളസീഭായിയെക്കുറിച്ചുള്ള വിചാരം കളയണം."

ഭാസ്കരൻ—"വാസുക്കുട്ടീ! നിങ്ങൾക്കു യഥാൎത്ഥ പ്രണയത്തിന്റെ വില അറിഞ്ഞുകൂടാ. താമസിയാതെ നിങ്ങളും അതറിയാറാകും. അഥവാ ഇത്തരം ഒരു കഠിനവ്യഥ നിങ്ങൾക്കറിയാനിടയാവാതിരിക്കട്ടെ. വാസുക്കുട്ടി കഠിനതാപത്താൽ പുകഞ്ഞുകൊണ്ടിരിക്കുന്ന എന്റെ ഹൃദയാഗ്നിയിൽ നിങ്ങൾ തൈലവൎഷം ചെയ്യരുതേ. കരിങ്കല്ല് എന്നു നിങ്ങൾ സാധാരണ പറയാറുള്ള എന്റെ ഹൃദയം ഇതാ ശിഥിലമാകാറായിരിക്കുന്നു. കല്ലുപൊട്ടിച്ചാൽ പിന്നെ ചേൎത്തടുക്കാൻ സാധിക്കുകയില്ല. വല്ല ആശ്രയം നിങ്ങൾക്കു തരാൻ സാധിക്കുമെങ്കിൽ അതു വളരെ വേഗത്തിൽ ചെയ്യണം. ഇല്ലെങ്കിൽ ഇതാ ഇപ്പോഴേ എന്നെ..............."

വാസു—ഭാസീ ധൃതഗതി ഒന്നിനും പാടില്ല. അഥവാ—"പരമാത്മനിബന്ധനം സുഖം പരതന്ത്രം സുഖമൊക്കെ ദുഃഖമാം" എന്നല്ലെ. അതൊക്കെ പോകട്ടെ. ഒന്നു വരാതെ സൂക്ഷിക്കണം. വന്നതിനുശേഷം പറഞ്ഞിട്ടു ഫലമില്ലല്ലൊ. പ്രിയസ്നേഹിതാ! തുളസീഭായിയെ സംബന്ധിച്ചിടത്തോളം നിങ്ങളുടെ പോക്കു കടന്നകയ്യായിപ്പോയി. എന്തുചെയ്യാം. വിധിയെ മാററിനിൎത്താൻ സാധിക്കുമോ. ഇനി വരുന്നതുപോലെ അനുഭവിക്കാം."

ഭാസ്ക—"എന്റെ വാസുക്കുട്ടീ- എന്നെ വിഷമിപ്പിക്കാതെ ഉള്ളതു തുറന്നുപറയുമോ."

വാസു—"അതേ അവൾ പേഷ്കാർ മി. ശങ്കരപ്പിള്ളയുടെ മകളാണ്........"

"അയ്യോ" എന്നുള്ള വിളിയോടുകൂടി ഭാസ്കരൻ പുറകോട്ടു വീണു.........

മാസം രണ്ടുകഴിഞ്ഞു. പരീക്ഷാഫലങ്ങൾ എല്ലാം പുറത്തായി. വാസുദേവൻ ബി. ഏ. യ്ക്കു രണ്ടാംക്ലാസിൽ പാസ്സായി. ഭാസ്കരൻ ഇംഗ്ലീഷിനു ഒന്നാംക്ലാസിൽ പാസ്സായെങ്കിലും മലയാളം റിസൾട്ടിന്റെ കൂട്ടത്തിൽ ഭാസ്കരന്റെ പേരേയി

ല്ല. എല്ലാവക്കും വളരെ അത്ഭുതം തോന്നി. അതിലും "അത്ഭുതം പരീക്ഷ കഴിയുന്നതിനു മുമ്പേ ഭാസ്ക്കരൻ അപ്രത്യക്ഷനായി എന്നുള്ള വത്തമാനമായിരുന്നു. സംഗതി ആക്കും വ്യക്തമാകുന്നില്ല. ഭാസ്ക്കരൻ എവിടെപ്പോയി എന്നും എങ്ങിനെ പോയി എന്നും വാസുദേവനു പോലും വിവരമില്ല. പുത്രവത്സലരായ ഭാസ്കരൻെറ മാതാപിതാക്കൾ ഇന്നാം കണ്ണീരും കൈയ്യുമായി കഴിയുന്നു. തുളസീഭായി ഇപ്പോഴും ഇതൊന്നുമേ അറിഞ്ഞിട്ടില്ല. അറിഞ്ഞാൽ ഒരു പക്ഷേ അവളും ദുഃഖിക്കാതിരിക്കുമോ? അഥവാ ഇതരസമുദായക്കാരനായ ഭാസ്കരൻ അവളിൽ യഥാത്ഥപ്രണയിയായിരുന്നാൽത്തന്നെയും അവൾക്കു അയാളിൽ അനുകമ്പ തോന്നുമോ? പേഷ്ക്കാരദ്ദേഹം പ്രസംഗവേദിയിലും പൗരസമിതിയിലും സമത്വവും സാഹോദയ്യവും സകലരും സ്വീകരിക്കണമെന്നു ഉൽഘോഷിക്കുന്നുണ്ടെങ്കിലും തൻെറ മകളെ "തൊട്ടുകൂടാത്തവൻ, തീണ്ടിക്കൂടാത്തവൻ—ദൃഷ്ടിയിൽ പെട്ടാലും ദോഷമുള്ളവനായ"—എത്ര സൗന്ദയ്യവും സമ്പത്തും സാമത്ഥ്യവുമുള്ളവനായാലും ഒരീഴവനെ തൻെറ ജാമാതാവായിട്ടു വരിക്കുമോ. പ്രസംഗം ഒന്നു് പ്രവത്തി മറെറാന്നു്. അതാണല്ലോ എവിടെയും എപ്പോഴും കണ്ടുവരുന്നതു്. ഭാഗ്യദോഷിയായ ഭാസ്കരൻ—അസ്ഥാനത്തിൽ അനുരാഗം അങ്കുരിച്ചുപോയി.

## II

കൊല്ലങ്ങൾ പലതും കഴിഞ്ഞു. തിരുവനന്തപുരം പട്ടണത്തിൻെറ നാനാഭാഗത്തും തിക്കും തിരക്കും തന്നെ. ആറാട്ടിനും പൂജഎടുപ്പിനും പോലും ഇത്ര ജനബാഹുല്യമുണ്ടായിട്ടില്ല. ഗവണ്ണർ സായ്പിൻേറയോ വൈസ്രായിയുടെയോ തിരുവിതാംകൂർ സന്ദശനം കൂടിയും ഇത്ര ഇളക്കം ആളുകളുടെയിടയിൽ ഉണ്ടാക്കിയിട്ടില്ലെന്നാണു പലതുകൊണ്ടും പഴകിയ വയസന്മാർ കൂടി പറയുന്നതു്. പാളയംറോഡിൽ മണ്ണുന്നുള്ളിയിടാൻ പോലും സ്ഥലമില്ലാ. കച്ചവടശാലകൾ കാണികളെ ആകഷിക്കത്തക്കവണ്ണം അലങ്കരിച്ചിട്ടുണ്ടു്. വണിഗ്വരന്മാരുടെ മുഖത്തെ പ്രസ്പഷ്ടമായ പ്രസന്നത സംഗതികളുടെ യാഥാത്ഥ്യം ഏറെക്കുറെ വെളിപ്പെടുത്തുന്നുണ്ടു്. സയൻസുകാളേജു അദ്ധ്യയനദിവസമാണെങ്കിലും നേരത്തേ അടച്ചുകഴിഞ്ഞു. വിദ്യാത്ഥികളും അല്ലാത്തവരും കാളേജുവളപ്പിൽ കൂട്ടംകൂടിനില്പുണ്ടു്. മണി മൂന്നായതോടുകൂടിത്തന്നെ ജൂബിലിഹാൾ ആളുകളെക്കൊണ്ടു നിറ

ഞ്ഞുകഴിഞ്ഞു. ടിക്കററു വാങ്ങിയിട്ടുള്ളവരിൽ ഏററിയ ഭാഗവും ഹാളിലെ സ്ഥലച്ചുരുക്കത്താലും അങ്ങോട്ടുകടക്കാൻ കൂടിനിവൃത്തിയില്ലാതേയും റോഡിലും കാളേജുവളപ്പിലും ആയി നില്ക്കുന്നു. സ്ത്രീജനങ്ങളിൽ ചിലർ പോലും സ്ഥലച്ചുരുക്കത്താൽ പ്രവേശനം ലഭിക്കാതെ ഭഗ്നാശയരായി മടങ്ങിപ്പോന്നിട്ടുണ്ടു്. പ്രസംഗം കേൾക്കാൻ സാധിച്ചില്ലെങ്കിലും ആ മഹാനെ ഒരു നോക്കു കണ്ടാലെങ്കിലും ഭാഗ്യമായി എന്നുകരുതിയാണു് ഇനിയും ആളുകൾ കൂട്ടംകൂടി നിൽക്കുന്നതു്. വിശ്വവിശ്രുതനായ ടാഗോർ മഹാകവിയോ, ഭാരതനേതാവായ മഹാത്മാഗാന്ധിയോ ജനങ്ങളെ ഇത്രമാത്രം ആകർഷിച്ചിരുന്നില്ല എന്നു് ഹാളിന്റെ മുമ്പിൽ വണ്ടിയിൽ നിന്നിറങ്ങുന്ന ഓരോരുത്തരിലും അവർ പതിക്കുന്ന ആകാംക്ഷയോടുകൂടിയുള്ള നോട്ടം വിളിച്ചുപറയുന്നുണ്ടു്. കൻറാൺമെൻറിലെങ്ങാനും വലിയ പന്തൽ കെട്ടി പ്രസംഗം നടത്താൻ വേണ്ട ഏർപ്പാടു ചെയ്യാത്ത ബ്രഹ്മസമാജസ്വീകരണസംഘക്കാരെ അക്ഷമരായ ചില യുവാക്കൾ അപ്പോഴപ്പോഴായി ശകാരിക്കുന്നുമുണ്ടു്. ഇതിനിടയിൽ വിശേഷമായ ഒരു നാദത്തോടുകൂടിയ ഒരു കാർ ഹാളിന്റെ മുൻവശത്തു വന്നു നിൽക്കുകയും ജനങ്ങൾഒന്നാകെ "മഹാത്മാ ബ്രഹ്മാനന്ദജീകീജേ കീജേ" എന്നാർത്തുവിളിച്ചു തങ്ങളുടെ സന്തോഷബഹുമാനങ്ങൾ പ്രസ്പഷ്ടമാക്കി. ഉടൻതന്നെ വണ്ടിയിൽ നിന്നും ശുഭ്രവസ്ത്രം ധരിച്ചു സുഭഗനായ ഒരു പുരുഷപുംഗവൻ വിനീതനായി എല്ലാവരേയും അഭിവന്ദിച്ചുകൊണ്ടു് ഇറങ്ങി. തിരുവിതാംകൂറിലെ ബ്രഹ്മസമാജമേലദ്ധ്യക്ഷൻ അദ്ദേഹത്തെ സാദരം സ്വീകരിച്ചു ഹാളിലേക്കു കൂട്ടിക്കൊണ്ടുപോകയും ചെയ്തു.

ബ്രഹ്മാനന്ദജി ഇയ്യിടെ ബങ്കാളിൽ നിന്നും പല സ്ഥലങ്ങൾ സന്ദർശിച്ചശേഷം തിരുവിതാംകൂറിലുള്ള ബ്രഹ്മസമാജക്കാരുടെ ക്ഷണം അനുസരിച്ചു രാജധാനിയിൽ വന്നിരിക്കുകയാണു്. ഇദ്ദേഹം പ്രസിദ്ധബ്രഹ്മസമാജം മിഷനറിയാണു്. ഭാരതഭൂഖണ്ഡം മുഴുവൻ ഇദ്ദേഹത്തിന്റെ പ്രശസ്തി പരന്നിട്ടുണ്ടു്. ഇനിയുമെഴുതുന്ന ഇൻഡ്യാമഹാചരിത്രത്തിൽ അശോകനെയോ, ശ്രീബുദ്ധനെയോ പോലുള്ള ഒരു സ്ഥാനം ഇദ്ദേഹത്തിനും സുവർണ്ണലിപികളാൽ രേഖപ്പെടുത്തിയിട്ടുണ്ടായിരിക്കും. മനുഷ്യസമുദായോൽക്കർഷത്തിന്റെ നാനാമുഖമായ വശങ്ങളിൽ കൂടിയും ഇദ്ദേഹം തന്റെ അക്ഷയമായ പ്രവൃത്തിപദ്ധതികളെ പ്രചരിപ്പിക്കുകയും ഗവർമ്മെൻറിന്റെ ചില അഖണ്ഡിതമായ

രാക്ഷസനയങ്ങൾ പോലും അധൈര്യലേശമെന്യേ എതിർത്ത് കാര്യക്ഷമതയോടുകൂടി പരിശ്രമിക്കുകയും ചെയ്തതിനാൽ വിവിധമാർഗ്ഗങ്ങളിലും അഭിവൃദ്ധി സ്വസമുദായത്തിനദ്ദേഹമുണ്ടാക്കിയിട്ടുണ്ട്. ബാല്യവിവാഹ (ശാരദയുടെ) ബിൽ, വിധവാവിവാഹബിൽ തുടങ്ങിയ സമുദായോദ്ധാരണത്തെ കുലങ്കഷമായി ബാധിക്കുന്ന പല പ്രക്ഷോഭണങ്ങളിലും അദ്ദേഹം അക്ഷീണമായ സഹായസഹകരണങ്ങൾ ചെയ്തിട്ടുണ്ട്. ബ്രഹ്മസമാജസ്ഥാപകനായ അദ്ദേഹത്തിന്റെ പ്രധാനപരിശ്രമം സമത്വവും, സാഹോദര്യവും സർവ്വത്ര സുഘടിതമാക്കുകയായിരുന്നു. ആശയഗാംഭീര്യവും അലങ്കാരപ്രചുരവും ആകർഷണീയമായ വാചാലതയാലും അനാഡംബരസ്വരമായ ആകാരസുഷമയാലും അദ്ദേഹം യാവരേയും വശംവദനാക്കിയിരുന്നു. മനുഷ്യവംശകണ്ഠകോടാലിയാകുന്ന ബ്രാഹ്മണമേധാവിത്വം നാൾക്കുനാൾ തിരുവിതാംകൂറിൽ വർദ്ധിച്ചുവരുന്നതിനെ ഉന്മൂലനാശനം ചെയ്യുന്നതിനുള്ള ബ്രഹ്മസമാജക്കാരുടെ അതിരററ പരിശ്രമം അനഭിലഷണീയമായ നിരാശയിൽ അവസാനിക്കുകയാലും ജാതിക്കോട്ട അടിസ്ഥാനരഹിതമെങ്കിലും പിൻബലം നശിപ്പിച്ചു ഇടിച്ചുവീഴ്ത്താൻ സാധിക്കാത്തതിനാൽ നിതാന്തദുഃഖം അനുഭവിച്ചുപോരുന്ന മനുഷ്യസഹോദരങ്ങളുടെ കഷ്ടപ്പാടുകളിലുള്ള അനുകമ്പയുമാണ് സ്വാമി ബ്രഹ്മാനന്ദജിയെ ഇവിടേക്കു ക്ഷണിച്ചുവരുത്തുന്നതിനു ബ്രഹ്മസമാജക്കാരെ പ്രേരിപ്പിച്ചത്. സന്തോഷസമന്വിതരായി ജനങ്ങൾ അദ്ദേഹത്തെ സ്വീകരിച്ചതിനാൽ അദ്ദേഹത്തിന്റെ പ്രവർത്തികൾ ഏതാണ്ടു വിജയകരമായി എന്നുതന്നെ അദ്ദേഹം വിശ്വസിച്ചു. എല്ലാവരുടേയും പ്രതീക്ഷപോലെതന്നെ ബ്രഹ്മാനന്ദജി ജാതി മനുഷ്യകൃതമാണെന്നും പുരുഷൻ സ്ത്രീ എന്നു രണ്ടു ജാതിയേ സൃഷ്ടിയിൽ ഉള്ളു എന്നും സമത്വവും സാഹോദര്യവും എല്ലാവരും അനുഭവിക്കണമെന്നും മററും വളരെ സരളമായും സരസമായും സംസാരിച്ചു. അവിടെ ഹാജരായിരുന്നവരിൽ ഭൂരിപക്ഷമാളുകളും ബ്രഹ്മസമാജത്തിന്റെ വിശിഷ്ടമായ ഉദ്ദേശശുദ്ധിയും പ്രബലമായ പ്രചാരവും യഥാർത്ഥമായി മനസ്സിലാക്കുകയും ബ്രാഹ്മണമേധാവിത്വപരമായതും മനുഷ്യസമുദായനാശഹേതുകവുമായ ഹിന്ദുമതം വലിച്ചെറിഞ്ഞു സമത്വവും സ്വാതന്ത്ര്യവും സാഹോദര്യവും ആബാലവൃദ്ധം അനുഭവിക്കാവുന്ന ബ്രഹ്മസമാജം തന്നെ തങ്ങളുടെ അഭിവൃദ്ധിക്ക് ഏകാവലംബനം എന്നു മനസ്സിലാക്കുകയും ചെയ്തു. ദുരാചാരങ്ങളാൽ ഞെരുങ്ങി ശ്വാസം അട

ഞ്ഞു അനാവശ്യമായ അവശതകൾ അനുഭവിക്കുന്ന ഹിന്ദുമതത്തിൽനിന്നു ബ്രഹ്മസമാജത്തിലേക്കായി തങ്ങളെ രക്ഷിക്കാൻ വന്ന ഒരു ദിവ്യപൂരുഷനാണു് ബ്രഹ്മാനന്ദജി എന്നു എല്ലാവരും കൊണ്ടാടി. അധികമാളുകളും അന്നുതന്നെ ബ്രഹ്മസമാജത്തിൽ ചേൎന്നു. കുറച്ചുദിവസം ബ്രഹ്മാനന്ദജി തലസ്ഥാനനഗരിയിൽ താമസിച്ചിട്ടേ ഉത്തരഇൻഡ്യക്കു മടങ്ങാവൂ എന്നുള്ള പലരുടേയും പ്രാൎത്ഥനയെ അദ്ദേഹം സാദരം കൈക്കൊണ്ടു. ബ്രഹ്മസമാജത്തിന്റെ കൂടുതൽ പ്രചരണത്തിനുവേണ്ടി അദ്ദേഹം കുറച്ചുദിവസംകൂടി അവിടെ താമസിക്കാൻ തീൎച്ചയാക്കി.

സയിൻസു കാളേജിൽ സാഹിത്യസമാജത്തിന്റെ ആഭിമുഖ്യത്തിൽ ബ്രഹ്മാനന്ദജിയുടെ "ഇംഗ്ലീഷുസാഹിത്യവും ഭാരതീയരും" എന്നവിഷയത്തെ പുരസ്കരിച്ചു് ഒരു പ്രസംഗമുണ്ടായിരുന്നു. എത്രകേട്ടിട്ടും തൃപ്തിവരാത്ത അദ്ദേഹത്തിന്റെ വാഗ്വിലാസത്തിൽ ലയിച്ചു് ആനന്ദമടയാൻ അന്നും രാജധാനിയിലെ ആബാലവൃദ്ധർ അവിടെ ആഗതരായിരുന്നു. ഹാളിൽ സ്ഥലം അനുവദിക്കുന്നതനുസരിച്ചു സ്ഥലത്തുള്ള ഉദ്യോഗസ്ഥന്മാർ പൌരപ്രധാനികൾ തുടങ്ങിയ പ്രാമാണ്യമുള്ള പല സ്ത്രീപുരുഷന്മാരെയും പ്രിൻസിപ്പാൾ ക്ഷണിച്ചിരുത്തിയിരുന്നു. പ്രസംഗം പ്രശസ്തമായരീതിയിൽ അവസാനിച്ചു. ബ്രഹ്മാനന്ദജി വിശ്രമാൎത്ഥം പ്രിൻസിപ്പാളിന്റെ മുറിയിലിരിക്കുകയായിരുന്നു. രാജധാനിയിലെ ഗണനീയന്മാരായ പലരുംഇതിനകംഅദ്ദേഹത്തിന്റെ അനുചരന്മാരായിത്തീൎന്നതിനാൽ ഇദ്ദേഹത്തിന്റെ വചനാമൃതമനുഭവിക്കാൻ ഇദ്ദേഹത്തോടൊന്നിച്ചു് അവിടെയുണ്ടായിരുന്നു. അപ്പോഴാണു് സക്കീട്ടിലിരുന്ന ഡിസ്ത്രിക്ടു് ജഡ്ജി മി. വാസുദേവൻ എം. ഏ. ബി. എൽ. അവിടെവന്നു കയറിയതു്. ഉദ്യോഗാൎത്ഥം ഉടനെതന്നെതലസ്ഥാനം വിടേണ്ടിയിരുന്നതിനാൽ പ്രസിദ്ധ ബ്രഹ്മസമാജസ്ഥാപകനും അവിടു [redacted] ആബാലവൃദ്ധമാളുകളുടെ ആരാദ്ധ്യപുരുഷനുമായിത്തീൎന്ന [redacted] പുണ്യാത്മാവിനെ ദൎശിക്കുവാനുള്ള പരമഭാഗ്യം കൂടി അനുഭവിച്ചിട്ടുപോകാമെന്നുകരുതി അദ്ദേഹം അവിടെ വരികയായിരുന്നു. പ്രിൻസിപ്പാൾ ജഡ്ജി അവൎകളെ പരിചയപ്പെടുത്തിക്കൊടുത്തു. ഹസ്തദാനാവസരത്തിലാണു് അവർ അന്യോന്യം മുഖദൎശനം ചെയ്തതു്. ഹാ! ഇതെന്തുമറിമായം "ഭാസീ" എന്നുള്ള വിളിയോടുകൂടി മി. വാസുദേവൻ ഒരു കസാലയിലേക്കുമറിഞ്ഞു "വാസുക്കുട്ടീ" പരിഭ്രമിക്കേണ്ടാ, തെററിയിട്ടില്ല............... ....

വാസുക്കുട്ടിയുടെ ഭാസി തന്നെയാണ ഞാൻ. എന്നിക്കുമാപ്പുതരണേ എന്ന ഒരു ചെറിയ മന്ദഹാസത്തോടുകൂടി ബ്രഹ്മാനന്ദജി പറഞ്ഞു. മി. വാസുദേവന്റെ ആനന്ദതുന്ദിലമായ ഹൃദയസ്പന്ദനം ഒട്ടൊന്നു ശമിച്ചപ്പോൾ ഉൽക്കണ്ഠിതരായി തിക്കിക്കയറിയ ആളുകളുടെ ആശ്വാസത്തിനുവേണ്ടി വളരെക്കാലത്തിനുമുൻപ് അപ്രത്യക്ഷനായ ഭാസ്കരനാണു ബ്രഹ്മാനന്ദജി എന്ന മി. വാസുദേവൻ എല്ലാവർക്കും മനസ്സിലാക്കിക്കൊടുത്തു. ബ്രഹ്മാനന്ദജിയുടെ അഥവാ ഭാസ്കരന്റെ അത്യന്താശ്ചര്യമുള്ള ജീവചരിത്രം എല്ലാവരേയും ആശ്ചര്യപരതന്ത്രരാക്കി. പെൻഷൻറ പേഷ്കാരും വന്ദ്യവയോവൃദ്ധനും ഇപ്പോൾ ബ്രഹ്മസമാജാനുചാരിയുമായ ശങ്കരപ്പിള്ള ഭാസ്കരനു തന്റെമകൾകാരണമാണല്ലോ അസാധാരണവും അക്ഷയവും അപ്രാപ്യവുമായ മഹത്സ്ഥാനലബ്ധി ഉണ്ടായതു് എന്നോർത്തു അഭിമാനം പൂണ്ടു. "നാരി തൻ മൃദുകരം കൊതിച്ചു പലയുവാക്കൾ വാണിടും"ദൈവീകമായ ഈ മഹാ ഭാഗ്യപ്രാപ്തിക്കു വേണ്ടി മാത്രമായിട്ടായിരിക്കണം തന്റെ മകൾ ഇത്രകാലവും അവിവാഹിതയായിരുന്നതു എന്നു അദ്ദേഹം സമാശ്വസിച്ചു.

*        *        *        *

രാജധാനിയിലെ ബ്രഹ്മസമാജമന്ദിരത്തിന്റെ മുമ്പിലുള്ള മനോഹരമായ ഉദ്യാനത്തിൽ ലീലാലോലുപനായി കോമളനായ ഒരു ചെറുബാലനെ കളിപ്പിച്ചുകൊണ്ടിരുന്നു് ഒരു പ്രൌഢ പുരുഷൻ വിനോദിക്കുകയായിരുന്നു. അപ്പോൾ പ്രേമവാത്സല്യങ്ങൾ വഴിഞ്ഞൊഴുകുന്ന ഹൃദയത്തിന്റെ പ്രതിബിംബമായ പുഞ്ചിരിപ്പൂനിലാവാൽ പരിശോഭിതമായ വദനശ്രീയോടുകൂടി മന്ദംമന്ദം നടന്നു ഒരു തരുണീരത്നം കൈയിൽഎന്തോപാനീയപദാർത്ഥത്തോടുകൂടി അവിടെപ്രത്യക്ഷയായി. 'ഞാൻകുറച്ചു മാന്തിച്ചുപോയി; ഇല്ലേ: ഇതാ അഛനും മകനും കാപ്പികുടിക്കാമെല്ലോ, തമസിച്ചാൽ ഒരുപക്ഷെപണ്ടത്തെപ്പോലെ ഇനിയും രണ്ടുപേരുംകൂടി കടന്നുകളഞ്ഞുവെങ്കിലോഎന്നുഭയന്നുഞാൻ ധൃതഗതിയിൽവരികയായിരുന്നു.' എന്നുപറഞ്ഞു അത്ഥവത്തായി ഒന്നുമന്ദഹസിച്ചു. അയി,ശ്രീമതി,പരിഹാസംഇനിയുംമതിയാക്കാറായില്ലേ കുട്ടാ; അമ്മയ്ക്കു ഇതിനു നല്ലശിക്ഷനമുക്കുകൊടുക്കണം ഇല്ലേ, എന്നു പറഞ്ഞതും കുഞ്ഞിനോടുകൂടി ഭാസ്കരൻതുളസീഭായിയുടെ കപോലങ്ങളിൽ ചുംബിച്ചതും ഒന്നായിക്കഴിഞ്ഞു.



# ഒരുകത്തു്

അഞ്ചും ഏഴും ലക്കം ധമ്മധീരനിൽ കണിച്ചുകുളങ്ങര ഇംഗ്ലീഷ് സ്കൂൾ മാനേജരെപ്പററി എഴുതിയിരുന്ന കുറിപ്പും മി. കുട്ടൻെറകത്തും കാണുകയുണ്ടായി. ക്ലാസുഫീസിനു പുറമെ, ഒരുവമ്പിച്ചതുക ദേവസ്വത്തിൽ നിന്നും ചെലവുചെയ്താണു് ഈപള്ളിക്കൂടം നടത്തിപ്പോരുന്നതു്. അതെന്തിനാണെന്നു മാനേജർക്കൊഴിവിടത്തെ ഭൂരിപക്ഷം ജനങ്ങൾക്കോ അറിഞ്ഞുകൂട. ഇവിടത്തെസ്കൂളിൽ നാലുക്ലാസു വാദ്ധ്യന്മാരുള്ളതിൽ മൂന്നുപേർ അന്യജാതിക്കാരും ഒരാൾ മാനേജരുടെ ചാർച്ചയിൽപ്പെട്ട ഈഴവനും ആകുന്നു. ക്രിസ്ത്യാനികളുടേയോ നായർസൊസൈററിക്കാരുടേയോ വകപള്ളിക്കൂടങ്ങളിൽ നമ്മുടെ ആളുകളെ അദ്ധ്യാപകന്മാരായി നിയമിക്കുക എന്നതുവളരെ ചുരുക്കവും വിഷമവുമാണല്ലോ? ആ സ്ഥിതിക്കു നമ്മുടെവകപള്ളിക്കൂടത്തിൽ സ്വസമുദായാദ്ധ്യാപകന്മാരെനിയമിക്കുന്നില്ലെങ്കിൽ ഗവമ്മെൻറുസവ്വീസിൽ നമുക്കു പ്രാതിനിദ്ധ്യം കിട്ടാത്തതിൽ അത്ഭുതപ്പെടേണ്ട ആവശ്യമുണ്ടോ? ഇവിടെനിന്നും ആണ്ടുതോറും ൩൨൦൦ രൂപയോളം അന്യജാതിഅദ്ധ്യാപകന്മാർ ശമ്പളം വാങ്ങിക്കൊണ്ടുപോകയും അതേസമയം തൊഴിലില്ലാതെ നമ്മുടെആളുകൾ സട്ടിഫിക്കേററുമായി അലഞ്ഞുനടക്കയും ചെയ്യുന്നതു ഓക്കുമ്പോൾ ഏതൊരു സമുദായസ്നേഹിയുടെ ഹൃദയമാണു് അലിയാതിരിക്കുക. ഈഴവരെ നിവത്തിയുള്ളിടത്തോളം അദ്ധ്യാപകന്മാരായി നിയമിച്ചുകൂടാ എന്നു് ഈ മാനേജർ മി. കേശവൻ എന്നോടു നേരിട്ടുപറഞ്ഞിട്ടുള്ളതാണു്. ഈസംഗതികൾ എത്രആവത്തിപറഞ്ഞാലും മാനേജരുടേയും മററും തലമണ്ടയിൽകയറുകയില്ല. ഇവിടത്തെ ദേവസ്വത്തിൻെറ ഉടമ്പടി ആറാം വകുപ്പനുസരിച്ചു പുലയസഹോദരങ്ങൾക്കു മാനേജിംഗു കമ്മററി ക്ഷേത്രപ്രവേശനംഅനുവദിച്ചപ്പോൾ മി. കേശവൻ ഏതാനും ചില ഷാപ്പു കൺട്രാക്ടന്മാരും കൂടി പ്രതിഷേധയോഗം കൂടി തടയുകയാണുണ്ടായതു്. ഇങ്ങിനെയുള്ള പല അഴിമതികളും ഇവിടെ നടക്കുന്നുണ്ടു്. അതെല്ലാം ഒരവസരത്തിലേക്കു മാററിവയ്ക്കുന്നു. സമുദായനന്മയ്ക്കുവേണ്ടി പരിശ്രമിക്കുന്ന നിങ്ങൾ ഈ കത്തു പരസ്യപ്പെടുത്തണമെന്നു് സ്നേഹപൂവ്വം അപേക്ഷിച്ചുകൊള്ളുന്നു. (കെ. ജി. പണിക്കർ)

# മതം വേണ്ട.



കെ. സി. കുട്ടൻ. (ചേർത്തല)

നമ്മൾ ഇപ്പോൾ വിശ്വസിക്കുന്നു എന്നു പറയപ്പെടുന്നതു് ഹിന്ദുമതമാകുന്നു. ഹിന്ദുമതം മനുഷ്യനെ നന്നാക്കുവാനുള്ളതല്ല. ഹിന്ദുവായിരുന്നുകൊണ്ടു് ഒരുവനും മനുഷ്യനാകുവാൻ—അതേ യഥാർത്ഥ മനുഷ്യനാകുവാൻ ഹിന്ദുമതാധികാരികൾ അനുവദിക്കുകയില്ല. ഈഴവർ മതപരിവർത്തനത്തിനു തുടങ്ങുമ്പോൾ തങ്ങളുടെ ചവിട്ടുപടികൾ പോകുന്നല്ലോ എന്നോർത്തു സവർണ്ണർ വ്യസനിക്കുന്നതുകണ്ടു ഹൈന്ദവചങ്ങലയുമായി സാത്മ്യത സിദ്ധിച്ച എന്റെ സഹോദരന്മാർ വ്യാമോഹിക്കാറുണ്ടു്. സവർണ്ണർ ഈ അവസരങ്ങളിൽ കാണിക്കുന്നവിദ്യ വെറും ജാലവിദ്യയാകുന്നു. അതുകണ്ടു നാമാരും ഇനിമേൽ മോഹിക്കേണ്ട. മുതലക്കണ്ണീർ ചൊരിയുവാനല്ലാതെ കാര്യമായി വല്ലതും പ്രവർത്തിക്കുവാൻ സവർണ്ണജനത അടുത്ത കാലത്തെങ്ങും ഒരുമ്പെടുമെന്നു കരുതേണ്ട. തിരുവനന്തപുരത്തുവന്നു ശീലാവതിയും, സീതാദുഃഖവും പാടി ഹിന്ദുമതം പ്രസംഗിച്ച ഒരു "തിരുവടി"കളെ ഭക്തിപൂർവ്വം സ്വീകരിച്ചാരാധിക്കുവാൻ തിരുവനന്തപുരത്തെ പണ്ഡിതന്മാരായ സവർണ്ണർ കാണിച്ച ഉത്സാഹവും മററും നിങ്ങൾ അറിഞ്ഞിരിക്കുകയില്ലേ. മനുഷ്യരെ മനുഷ്യരായി കാണുവാൻ അനുവദിക്കാത്ത ഹിന്ദുമതം നിലനിർത്തുവാൻ ആ തിരുവടി സ്വാമികൾക്കു് എത്ര ആയിരം രൂപായാണു് കൊടുക്കുന്നതു്. നമ്മുടെ സർക്കാർ തന്നെ അതിഥിയായി സ്വീകരിക്കുകയും നമ്മുടെ രാജകുടുംബത്തിൽനിന്നു മഹാറാണിതന്നെ നമ്മുടേതുമായ എത്രയോ ആയിരം രൂപാ പാദകാണിക്കവെച്ചു അനുഗ്രഹം വാങ്ങി യാത്രയാക്കുകയും ചെയ്തു ശങ്കരാചാര്യർ ഇവിടം വിടുമ്പോൾ കൊണ്ടുപോയ രൂപാ രണ്ടുലക്ഷമാണെന്നും നിങ്ങൾ അറിയണം. ഈ നാട്ടിൽ ജനിച്ചുവളർന്നു പരിശുദ്ധമായി ജീവിച്ചു് വളരെ നല്ല കാര്യങ്ങൾ പ്രവർത്തിച്ചുപോന്നിരുന്ന ശ്രീനാരായണഗുരുദേവനെ

ഒരു നോക്കു കാണുവാനോ അഞ്ചു കൊല്ലക്കാലത്തു എങ്കിലും ഈ ധർമ്മരാജ്യത്തിന്റെ ശോഭനമായ ഭാവിയെ കാണിക്കുന്ന അദ്ദേഹത്തിന്റെ ധർമ്മസ്ഥാപനങ്ങളെ സംഭാവന ചെയ്യുവാനോ പ്രജാവത്സലയെന്നും കാരുണ്യമതിയെന്നും പറയുന്ന നമ്മുടെ മഹാറാണിക്കു കനിവുണ്ടാകാത്തതു പരിപാവനമായ ഈ മാളവ്യമതത്തിന്റെ പേരിലാകുന്നു. മഹാറാണിയുടേയും മററു ശപ്പാത്തി സവർണ്ണഹിന്തുക്കളുടേയും ദൃഷ്ടിയിൽ ശ്രീനാരായണഗുരുവും ഒരീഴവനത്രെ. ഹാ! ഈഴവസമുദായമേ മതമേതായാലും മനുഷ്യൻ നന്നായാൽ മതിയെന്നുള്ളതിന്റെ ആദൃശം നീ അറിയുന്നില്ല. നമ്മൾ കുറച്ചുപേർ മതസംബന്ധമായി അതേ പരമപാവനത്വമുണ്ടാന്മതത്തെക്കുറിച്ചു ഒരക്ഷരം മിണ്ടുവാൻ അധികാരമില്ലാത്ത കുറച്ചുപേർ ശ്രീനാരായണപരമഹംസദേവനെന്നും മററും പറഞ്ഞാൽ മതിയോ. നമ്മൾ "ബ്രഹ്മജ്ഞാനേന ബ്രാഹ്മണ" എന്നു ശ്ലോകം ചൊല്ലിയാൽ ആരു വകവച്ചു തരാനാണ്. വകവച്ചു കിട്ടിയില്ലെങ്കിൽ ആ മാതിരി ജീവിതം തുടരുന്നതു നല്ലതാണെന്നു എനിക്കഭിപ്രായമില്ല. നമുക്കു മനുഷ്യരെപ്പോലെ വഴിനടക്കാമോ. നമ്മുടെ ഗുരുദേവനു വഴിനടക്കാമായിരുന്നോ. നടക്കാമായിരുന്നു എന്നു പറഞ്ഞാൽ വൈക്കത്തെ ഒന്നാം ഷാൻ റോഡിലോ അതുപോലെയുള്ള ചില റോഡുകളിലോ നടന്നാൽ മതിയോ എന്നു ഞാൻ ചോദിക്കുന്നു. പതിനെട്ടു ലക്ഷമോ ഇരുപതു ലക്ഷമോ അടങ്ങിയ ഒരു മഹാസമുദായത്തിന്റെ കുലഗുരുവായിരുന്ന ശ്രീനാരായണഗുരുദേവനു അട്ടയും തവളയും യഥേഷ്ടം കയറിക്കിടക്കുന്ന സത്രങ്ങളിൽ എങ്കിലും വിശ്രമിക്കാമായിരുന്നോ. ഇതെല്ലാം എന്തിന്റെ പേരിലാകുന്നുവെന്നു് നിങ്ങൾ ചിന്തിക്കുന്നുണ്ടോ. നമ്മുടേതല്ലാത്തതും നമ്മിൽ അധികം പേർക്കും ഒരു രൂപമില്ലാത്തതും ആയ മാധവമതത്തിന്റെ പേരിൽ ആകുന്നു നമ്മൾ ഈ അപമാനമൊക്കെ അനുഭവിക്കുന്നതു്. നമ്മുടെ ഈ അസ്വാതന്ത്ര്യങ്ങൾ ഇല്ലാതാകണമെങ്കിൽ ദുഷിച്ചുനാറിയ ഈ ഹൈന്ദവമതം ഉപേക്ഷിക്കുകതന്നെ വേണം. ഹൈന്ദവമതത്തെ പരിഷ്കരിക്കാമെന്ന മോഹം വെറുതെ. അതു് "കൈക്കൂത്ത

കാഞ്ഞിരക്കൊക്കായ്ക്കു വാനാശി"ക്കുന്നതുപോലെയാകുന്നു. ഹിന്ദുവായിരുന്നുകൊണ്ടു് ബ്രാഹ്മണനോടൊപ്പമാകാൻ പണ്ടുപണ്ടേ തന്നെ പല മഹാന്മാരും ശ്രമിച്ചിട്ടുണ്ടു്. ഒരു പ്രയോജനവും ഉണ്ടായില്ലെന്നുള്ളതിനു് "സ്വർഗ്ഗത്തെ സൃഷ്ടിക്കുവാൻ പോന്നവനെന്നു് ലോകം വാഴ്ത്തു"ന്ന വീരനായ വിശ്വാമിത്രൻ ദൃഷ്ടാന്തമല്ലേ. "ഭൂമിതൻ വലയത്തെ ഗർജ്ജനമാത്രംകൊണ്ടു് ഭീതമായ് നിർത്തീടുമാംഗലസിംഹത്തിനെ ക്രൂസാതെ കുഞ്ചിരോമം പിടിച്ചുകുലുക്കിയൊന്നാകുലപ്പെടുത്തിയ" ഗാന്ധിയേക്കൂടി പട്ടരോടൊപ്പമാകാൻ സമ്മതിക്കാതെ അകററിനിർത്തി അപമാനിക്കുന്ന ഹൈന്ദവമതത്തിൽനിന്നും രക്ഷനേടിയ ശ്രീമാന്മാർ കെ. അയ്യപ്പൻ ബി. ഏ. എം. എൽ. സി. സി. കൃഷ്ണൻ ബി. ഏ. ബി. എൽ. ഇ. കെ. അയ്യാക്കുട്ടി ബി. ഏ. കുറേ ഒക്കെ വിരമിച്ച സി. വി. കുഞ്ഞുരാമൻ അവർകൾ തുടങ്ങിയവരെ നിങ്ങൾ അറികയില്ലേ. ഇവർ തീയരുടെ യഥാർത്ഥ നേതാക്കന്മാരല്ലേ. ഇവരേ അനുകരിക്കേണ്ടതു സമുദായനന്മയേയും സ്വന്ത നന്മയേയും ആഗ്രഹിക്കുന്നവരുടെ കടമയല്ലേ. "പാമ്പും പഴയതു നല്ലതു്" എന്നു പറയുന്നതിന്റെ അർത്ഥം എനിക്കു മനസ്സിലാകുന്നില്ല. ഹിന്ദുമതത്തെ പരിഷ്കരിക്കുവാൻ പല മഹാന്മാരും ശ്രമിച്ചിട്ടുണ്ടു്. സിംഹാസനം ഉപേക്ഷിച്ച ആ പാഴ്വേല സിദ്ധാർത്ഥനും ചെയ്തു. ദയാനന്ദസരസ്വതി രാജാറാം മോഹനറായി ഇവരും അശ്രാന്തം പാടുപെട്ടു. ലോകോത്തമന്മാരായ ആ ഗംഭീരാശയന്മാർ അസാദ്ധ്യമെന്നറിഞ്ഞതു് പക്ഷേ ശ്രീമാൻ ടി. കെ. മാധവൻ അവർകൾക്കും മററും സാധിച്ചേക്കും എന്നു പറവാൻ പോലും അനുഭവം എന്നെ അനുവദിക്കുന്നില്ല. ആകയാൽ പ്രിയ സോദരന്മാരേ! നമുക്കീ കുണ്ടാമണ്ടിമതം ഉപേക്ഷിക്കാം. ഈ മതം ഉപേക്ഷിച്ചു് വേറെ ഏതെങ്കിലും മതം സ്വീകരിക്കുന്നതു് നല്ലതാണെന്നു എനിക്കു വിശ്വാസമില്ല. മനുഷ്യരെ വളരാൻ സമ്മതിക്കാതെ തടഞ്ഞു നിർത്തിയിരിക്കുന്ന ഒരു മഹാശാപമാകുന്നു മതം. വളരാൻ ആഗ്രഹമുള്ളവർ മതങ്ങളുടെ പിന്നാലെ പോകുന്നതു് അബദ്ധമാകുന്നു. ക്രിസ്തുമതവും, മഹമ്മദുമതവും, ബുദ്ധമതവും, മററു മതങ്ങളും നമുക്കിനി ആവശ്യമില്ല. ജാതിയും

മതവും നമുക്കിനി വേണ്ടതന്നെ. മതങ്ങൾ കുടിലഹൃദയന്മാരായ പുരോഹിതവർഗ്ഗങ്ങളുടെ കുക്ഷിപൂരണത്തിനുള്ള ഒരു ഇടുങ്ങിയ ഏർപ്പാടാണ്. അതിനാൽ നമുക്കിനി മതംവേണ്ട.

---

# ഉൽബോധനം.

—*—

(മുതുകുളം വി. പാർവ്വതിയമ്മ)

ഉണരി; നുണർന്നീടി, നുന്മേഷഭരിതരായ്—
ച്ചുണയേറീടും യുവസിംഹളയോദ്ധാക്കളേ
ക്ഷണവും കളയാതെ, ദിവ്യമാം സ്വാതന്ത്ര്യത്തിൻ
രണകാഹളം നിങ്ങൾ ഘോഷിപ്പിനുച്ചൈസ്തരം.

നരനിലുറങ്ങീടുമുജ്ജ്വലമഹാശക്തി—
നിരയെ ബ്ഭേദിച്ചീടുമാകാശകുഠാരമായ്,
പെരുകും ചിന്താനദി തുടരും പ്രവാഹത്തെ—
ത്തിറമായ് തടുക്കുന്ന നിഷ്ഠുരമാം സേതുവായ്
അരിയ വെളിച്ചത്തിൻ നിർമ്മലമാമാഭയേ—
മറവിലൊളിച്ചീടും ക്രൂരിരുൾക്കവാടമായ്,
നരനെ നരനിൽനിന്നകററി പൈശാചിക—
നരകനരഹിംസക്കൊരുക്കും ദുർമ്മന്ത്രമായ്,

ദിവ്യമാം വിശ്വാസത്തെ—യാത്മബോധത്തെ—യാർക്കും
ഭവ്യമേറീടുമന്തഃകരണനിയോഗത്തെ—;
വളരാൻ വിട്ടീടാതെ ഞെരുക്കി അതിൻനവ്യ—
മുളകൾ കരിച്ചീടും ഘോരമാമശനിയായ്,
ഭുവനമെങ്ങും നിജ വിജയക്കൊടിക്കൂറ—
സ്വവശഭാവമേതുമേലാതെ പാറിച്ചീടും
മതത്തെ—; യഥാസ്ഥാനസ്ഥമദത്തെ—യെന്നേക്കുമായ്
മതിമാന്മാരേ! വലിച്ചെറിവിനൊന്നാമതായ്.
മിഴികൾ തുറക്കുവിൻ! സൂക്ഷ്മമായ് വീക്ഷിക്കുവിൻ!
ചുഴലും പരിഷ്കാരമാരുതവിചേഷ്ടിതം.

ആദ്യന്തവിഹീനമാം മാനുഷചിന്താശക്തി—
വൈദ്യുതവേഗത്തിങ്കലുയർന്നുകാണിച്ചീടും
ആശ്ചര്യജനകമാം നൂതനപാഠങ്ങളെ—
പാശ്ചിമാത്യരെ നോക്കിപ്പഠിപ്പിൻ! നന്നായ് നിങ്ങൾ
വായുവിൽ പറക്കുന്നു; മാനുഷൻ ചിറകെന്യേ—
തോയാന്തരാളത്തൂടെ വാഹനമോടീടുന്നു.
പാടവമോടെയന്ത്രമനുജൻ വിടുവേല—
മോടിയായ് നടത്തുന്നു; സൂക്ഷ്മഗാത്രരായ്മേവും
പ്രേതലോകത്തോടിന്നു സ്വൈരസല്ലാപം നരൻ—
പ്രീതനായ് തുടരുന്നു; വിണ്ണിലെഗ്ഗോളങ്ങളിൽ
വായുവേഗത്തിൽ പറന്നെത്തിയങ്ങെഴും സ്ഥിതി—
യാകവേയറിവാനുമശ്രാന്തം ത്വരിയ്ക്കുന്നു.
മോഹനമായീടുമീ വേളയി—ലതേ—നവ്യ—
ശോഭനമഹനീയ സുപ്രഭാതത്തിൽ കഷ്ടം!
"ക്ഷേത്രത്തിൽ കടത്തണേ! വഴിയേ നടത്തണേ!
ആർത്തരാമീഞങ്ങളെ കാക്കണേ! മാലോകരേ!"
എന്തെല്ലാമഭിമാനമേലാതെ പുലമ്പുവാ—
നുന്നതാശയന്മാരേ! നിങ്ങൾക്കു നാണമില്ലേ?
നാല്പതുലക്ഷംവരും നിങ്ങടെ കരങ്ങൾക്കു—
കെൽപ്പുമൈക്യവുമൊപ്പം യോജിയ്ക്കിൻ ഭ്രാതാക്കളേ!
ഏതൊരു മഹാവിഘ്നപ്രാകാരനിര നിങ്ങൾ—
ക്കേകീടുമധമ്യതയതത്വമോർത്തീടുവിൻ!
ആത്മവിദ്യയും ബ്രഹ്മമതവും മറവും മറ—
മാത്മലാഭാർത്ഥം നന്നായ് ഘോഷിച്ചു നിരർത്ഥമായ്.
സാമുദായികദിവ്യഘടനയുടക്കുന്ന—
ഭീമമാമപരാധമിയലും പരിഷയെ—
സ്നേഹപൂർവ്വകമുപദേശിച്ചു മാർഗ്ഗഭ്രമ—
മോഹത്തെയകററുവിൻ! വർഗ്ഗീയഗുണത്തിനായ്.
പൌരസ്ത്യജനതയിലിന്നുകണ്ടീടും സർവ്വ—
നാരകീയമാമന്ധവിശ്വാസനികരവും
അവശത്വവുമത്യാധീനഭാവവുമീദ്ദു—
ർമ്മതത്തിൻ പൈശാചികചെയ്തികളെന്ന തത്വം

സ്വാനുഭൂതിയാലറിഞ്ഞവരിൽ മുൻപരാം നാ—
മാം; നവബോധം മർത്ത്യർക്കുപദേശിച്ചീടാതെ
മറിച്ചും തിരിച്ചുമാ മതത്തെത്തന്നെ വീണ്ടും
പുതുക്കിജ്ജനതയെക്കബളിപ്പിച്ചീടുവാൻ!
ശ്രമിയ്ക്കുന്നതിൽപ്പരം പിഴയെന്നോർത്തീടുവിൻ!
നമുക്കായ് ഗുരുദേവനേകിയ സന്ദേശവും.
ആകയാൽ വീരന്മാരാം സിംഹളസഹജരേ:
ശോകമാറിടാ—;നധഃപതനമൊടുങ്ങുവാൻ—;
മതചിന്തകൾവിട്ടു സ്വാശ്രയശീലംചേർക്കു—
മതിരമ്യമാമൂർജ്ജസ്വലതതൻ ദീപ്തിയാൽ
മലിനമനാചാരനിചയം വിശ്രുംതമ—
സ്സഹലമകലത്തു പായിച്ചു നിസ്സന്ദേഹം—;
സ്വാർത്ഥത്യാഗത്താൽ—സത്യധർമ്മത്തിൻ ശുശ്രൂഷയാൽ—;
നിസ്തുലസമസൃഷ്ടിസ്നേഹത്താൽ—; ധൈര്യത്തിനാൽ—;
സ്വാതന്ത്ര്യസാമ്രാജ്യത്തിൻ ദിവ്യമാം ചെങ്കോൽത്തുകം
പൂതനിർവ്വാണം നിങ്ങളാവോളം സ്വദിയ്ക്കുവിൻ!

---

## ശൈശവവിവാഹബിൽ.

—(o)—

(എ. കെ. ശർമ്മാ)

ഇൻഡ്യൻ ലെജിസ്ലേറ്റീവ് അസംബ്ലിയിൽ റായിസാഹേബ്, ഹരിവിലാസ് സർദാ ഹാജരാക്കിയ ശൈശവവിവാഹനിരോധനബില്ല് ജോഷികമ്മററി റിപ്പോർട്ടിലെ ശുപാർശയനുസരിച്ച് ചില ഭേദഗതികളോടുകൂടി പാസായതു വൈസ്രോയിയുടെ അനുമതി ലഭിക്കയാൽ വരുന്ന മീനമാസം (ഏപ്രിൽ ൧-ാം തീയതി) മുതൽ നടപ്പിലാകുന്നതാണ്. ഇവിടുത്തെ ഹിന്ദുക്കളുടെ വിവാഹരീതി കാളച്ചന്തയിലെ കച്ചവടത്തേക്കാളും മഹാ കഷ്ടമാണ്. ആരു വാങ്ങി എന്നും എന്തിനുവാങ്ങി എന്നും നമ്മുടെ സ്ത്രീ വകുപ്പുകാർക്ക് അന്വേഷിക്കാൻപോലും സ്വാതന്ത്ര്യം അനുവദിച്ചിട്ടില്ല. കവിവാക്യ

ത്തിൽ പറകയാണെങ്കിൽ "പെൺകൊടജല്ലത്തുണ്ടാകിലും ക
ന്യക്കു—പങ്കമില്ലല്ലോ തിരഞ്ഞെടുപ്പിൽ" എന്നുള്ളതു ഒന്നുകൂടി
ഉദ്ധരിച്ചു് നമുക്കു് രസിക്കാം. ജീവിതദശയെ ഉത്തരവാദി
ത്വമുള്ളതാക്കി തീർക്കുന്ന ദാമ്പത്യബന്ധകൃത്യത്തിൽ ഹിന്ദു
സ്ത്രീകൾ മിണ്ടാപ്രാണികളായിരിക്കുന്നതു് മതത്തിന്റെ പേ
രിൽ നാം ചെയ്തുവരുന്ന ഭീമമായ ഒരഴിമതിയാകുന്നു. ഇതു്
ഹിംസയെക്കാൾ പാപകരമായ പ്രവൃത്തിതന്നെ എന്നുള്ളതി
ന്നു് സംശയമില്ല. ഒരു സ്ത്രീ, അവൾ സ്ത്രീയാണെന്നു മനസ്സി
ലാക്കാൻ പ്രായമാകുന്നതിനു മുമ്പായി അഥവാ ശിശുവായിരി
ക്കുമ്പോൾതന്നെ സംബന്ധത്തിലകപ്പെടുത്തിക്കളയുന്നു. വി
വാഹവേദിയിലിരുന്നു് സംഗതികളറിയാതെ തള്ളയെ കാ
ണ്മാൻ കരഞ്ഞ കുട്ടിക്കു് മിഠായി കൊടുത്തു് സാന്ത്വനപ്പെടു
ത്തി സംബന്ധം സാധിച്ചതുതന്നെ ഇതിനുദാഹരണമാണു് ഭ
ർത്താവുണ്ടെന്നറിയുന്ന എട്ടോ പത്തോ വയസ്സുള്ള ഒരു പെൺ
കുട്ടി (അനുരാഗം നാടനോ വരവോ എന്നറിഞ്ഞിട്ടില്ല.) തന്റെ
പ്രേമസ്വരൂപനാകേണ്ട പുരുഷനെ കാണ്മാൻ കൗതുകപ്പെട്ടു
മ്പോഴാണു് വിദ്വാൻ വാർദ്ധക്യംമൂലം കാലപുരിക്കു യാത്രയാ
യവിവരം അറിയുന്നതു്. പുനർവിവാഹം അനുവദിക്കപ്പെടാ
ത്തതിനാൽ അന്നുമുതൽ മുഷിച്ചു കഷ്ടപ്പെട്ടു് ജീവിച്ചു
കൊള്ളണം. എന്നാൽ വധു മരിക്കയാണെങ്കിൽ വരൻ എ
ത്ര കിഴവനായാലും പുനർവിവാഹം ആവോളം അനുവദിച്ചി
ട്ടുണ്ടു്. കന്യാസമാജമാംകൗതുകംകൊണ്ടു് "നിർദ്ധനനെന്നാലും
എന്നെ വേൾക്കുന്നയാൾ വിദ്യാപരനായിരുന്നിടേണം, രൂപ
വാനല്ലെങ്കിലുമപ്പുമാനന്യസ്ത്രീപരനാകാതിരുന്നിടേണം" എന്നും
മററുമുള്ള ആശാശകലങ്ങൾ ജന്മനക്ഷത്രം ഒരു പതിനെട്ടു് ഇ
രുപതാകാതെ ഉണ്ടാകാൻ തരമില്ലല്ലോ? അപ്പോഴേക്കാണു്
പക്ഷെ, വിധവയായെന്നോ മറേറാ അറിയുന്നതു് ഇങ്ങിനെ
യുള്ള വിധവകളായ യുവതികളുടെ ഭാവിയെപ്പററി ചിന്തിക്കു
വാൻ ഹിന്ദുക്കൾക്കു് തലച്ചോറില്ലാതെ പോയതു് ഭാരത
ത്തിന്റെ അധഃപതനഘട്ടമെന്നേ പറയേണ്ടതുള്ളൂ. ഇപ്രകാ
രമുള്ള ശൈശവവിവാഹം നിലവിലിരിക്കുന്നതുകാരണം എ
ന്തെല്ലാം അനിഷ്ടസംഭവങ്ങൾ അടിക്കടി ഉണ്ടായിക്കൊണ്ടി

രിക്കുന്നു എന്നതിന് ഒരു അതിരുമില്ല. വടക്കൻ മലബാർകാരിയായ ഒരു ബ്രാഹ്മണയുവതി തന്റെ ഭർത്താവ് ക്ഷയരോഗബാധിതനായി അവശനാണെന്നു മനസ്സിലായപ്പോൾ ഭർത്തൃസുഖം നശിച്ചല്ലോ എന്നുള്ള മനോവേദനയാൽ മണ്ണെണ്ണയിൽ വസ്ത്രം നനച്ച് ദേഹത്തിൽ ചുററി തീ കൊളുത്തി ആത്മഹത്യ ചെയ്തിരിക്കുന്നു. പുതുക്കോട്ടിനു സമീപമുള്ള ഒരു വമ്പിച്ച കുടുംബത്തിലെ ഒരു ബ്രാഹ്മണയുവതി, വിവാഹാനന്തരം ആറുമാസത്തിനകം ഭർത്താവ് മരിച്ചുപോകയാൽ ഇല്ലത്തിൽനിന്നും ഓടി രക്ഷ പ്രാപിച്ച് ആ ഇല്ലത്തെ ആനക്കാരനായ ഒരു യുവാവിനെ ഭർത്താവായി സ്വീകരിച്ച് സുഖമായി ജീവിച്ചുവരുന്നു. ഇതെല്ലാം ഈയിടെ ഇററിടെ നടന്ന സംഭവങ്ങളാണ്. ഒരു പള്ളിക്കൂടം അദ്ധ്യാപകൻ അയാൾ വിവാഹം ചെയ്ത പതിമ്മൂന്നു വയസ്സായ കുട്ടിയെ കൂട്ടിച്ചുകൊണ്ടുപോയി സമ്മതംകൂടാതെ കുട്ടിയുടെ മേൽ ഭർത്തൃകർമ്മം നടത്തുകയാൽ കുട്ടിക്കു കേടുപററുകയും കുട്ടിയുടെ അച്ഛൻ പോലീസിന്റെ സഹായത്തോടുകൂടി കുട്ടിയെ ഭർത്താവിൽനിന്നും രക്ഷിച്ച് ആസ്പത്രിയിലാക്കുകയും കുട്ടി വിവാഹജീവിതത്തിന് മേലാൽ കൊള്ളരുതാത്തമാതിരി ആയിത്തീരുകയും ചെയ്തതായി മദ്രാസ് നിയമസഭയിലെ ഉപാദ്ധ്യക്ഷയായ ഡാക്ടർ മുത്തുലക്ഷ്മി അമ്മാൾ ഒരു പത്രത്തിലെഴുതിയിരിക്കുന്നു. ഇങ്ങിനെയുള്ള അനവധി അനിഷ്ടസംഭവങ്ങൾ ഈ ഭാരതത്തിൽ പ്രതിദിനം ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഈ മഹാ വിപത്തിൽനിന്നും ഇൻഡ്യാക്കാരെ രക്ഷിക്കുവാൻവേണ്ടിയാണ് സർദാബിൽ ഹാജരാക്കിയതു്. ൧൮-ാം, ൨൧-ാം വീതം വധൂവരന്മാർക്ക് വയസ്സുണ്ടായിരിക്കണമെന്നാണ് ബില്ലിലെ വ്യവസ്ഥ. ജോഷി കമ്മററി ഏതാനും അസംബ്ളി മെമ്പ്രന്മാരുമായി ഇൻഡ്യ മുഴുവൻ സഞ്ചരിച്ചതിന്റെ ഫലമായി വിവാഹവയസ്സ വധുവിന് ൧൪-ാം വരന് ൧൮-ാം ആക്കിയിട്ടുണ്ടു്. എങ്കിലും ൧൩ വയസ്സിൽ കുറഞ്ഞ സ്ത്രീയുമായി ഭർത്തൃകർമ്മം നടത്തുന്ന ഭർത്താവിനെ ക്രിമിനൽശിക്ഷാനിയമപ്രകാരം ശിക്ഷിക്കേണമെന്നുകൂടി ഉണ്ടു്. ഈ വിവാഹബിൽ നടപ്പിലാകുന്നതിൽ ഗവമ്മെന്റിന് സന്തോഷമാണുള്ളതെന്ന് സദസ്സിൽവച്ചു ഹോം മെമ്പർ പ്രസ്താവിക്കയുണ്ടായി.

ബില്ലിനെ ൬൭ പേർ അനുകൂലിച്ചും ൧൪ പേർ പ്രതികൂലിച്ചും വോട്ടു ചെയ്തു. ഗവമ്മെൻറു ബില്ലിനെ അനുകൂലിച്ചു. ആറു മഹമ്മദീയർ കോപാന്ധന്മാരായി ഹാൾ വിട്ടിറങ്ങിപ്പോയി. കുറെ നാൾ കഴിഞ്ഞിട്ട് ബിൽ നടപ്പിലാക്കിയാൽ മതിയെന്നു പറഞ്ഞാണ് മി. മദനമോഹനമാളവ്യാ ബില്ലിനെ എതിർത്തതു്. മി. എം. കെ. ആചാരിയുടെ എതിർപ്പാണ് ഇതിലും അത്ഭുതം. ൧൪ വയസ്സിനു മുമ്പ് വിവാഹം പാടില്ലെന്നു വരുന്നത് യുവതികൾ ഭർത്താക്കന്മാരില്ലാതെ പ്രസവിക്കുന്നതിനു കാരണമെന്നാണ് ആ മഹാൻെറ അഭിപ്രായം. ൧൪ വയസ്സിനു മുമ്പ് വിധവകളായി ചമഞ്ഞാലും വേണമെങ്കിൽ ആ വിധം സംഭവിക്കാമല്ലൊ? തിരുവനന്തപുരത്തു് ഈയിടെ ഒരു ബ്രാഹ്മണവിധവ, താൻ പ്രസവിച്ച കുട്ടിയെ മതിലിൻെറ വിടവിൽകൂടി തുറുത്തിത്തുറുത്തിക്കേററുന്നതു അടുത്തുനിന്ന ഒരു പോലീസുകാരൻ കണ്ടു തൊണ്ടിസഹിതം അറസ്റ്റ് ചെയ്തതു് ഇതിനു ദൃഷ്ടാന്തമാണ്.

ഈ ബില്ലിനെപ്പററി പലരും ഇന്നും ശക്തിമത്തായി എതിർക്കുന്നുണ്ടു്. ഇൻഡ്യയിലെ മഹമ്മദീയസമുദായം ഒട്ടുമുക്കാലും എതിർത്തുകഴിഞ്ഞിരിക്കുന്നു. മൗലാനാ മഹമ്മദാലി ബില്ലു പാസ്സാക്കിയതിലുള്ള അതൃപ്തിയെ രേഖപ്പെടുത്തി വൈസ്രോയിക്കു് കത്തയച്ചിട്ടുണ്ടു്. മൗലാനാ മഹമ്മദ്സൈദിക്കിൻെറ അദ്ധ്യക്ഷതയിൽ മുസ്ലീമിങ്ങളുടെ ഒരു മഹായോഗംകൂടി ഈ നിയമത്തിൽനിന്നും മഹമ്മദീയരെ ഒഴിവാക്കാൻ നിശ്ചയം പാസ്സാക്കി അയച്ചിരിക്കുന്നു. സർവ്വേന്ത്യാ ബ്രാഹ്മണമഹാസമ്മേളനത്തിൻെറ പ്രധാന പ്രവർത്തകന്മാർ തങ്ങളുടെ 'മഹാമഹോപാദ്ധ്യായ'സ്ഥാനം നിരസിച്ചിരിക്കുന്നു. മധുരയാഥാസ്ഥിതികന്മാരുടെ ഒരു യോഗം മി. രാമയ്യരുടെ അദ്ധ്യക്ഷതയിൽ കൂടി ബില്ലു പാസായെങ്കിലും ഹിന്ദുക്കൾ സ്വീകരിക്കേണ്ട എന്ന് പ്രസ്താവിച്ചിരിക്കുന്നു.

കൊച്ചീക്കാരനായ മി. ടി. ആർ. രാമചന്ദ്രയ്യർ തിരുവിതാംകൂർ സ്വദേശിയായ മി. എൻ. സുബ്രഹ്മണ്യയ്യർ ആദിയായി ൨൫ പേരടങ്ങിയ ഒരു ഡിപ്യൂട്ടേഷൻ പോയി

വൈസ്രോയിയുടെ മുമ്പാകെ നിവേദനം സമർപ്പിച്ചിരിക്കുന്നു. മി. എം. കെ. ആചാരിയും വെറുതെ ഇരിക്കാതെ പതിനയ്യായിരം യാഥാസ്ഥിതികർ ചേർന്ന് ഒപ്പിട്ട ഒരു ഹർജി അസംബ്ലിയിൽ സമർപ്പിച്ചിരിക്കുന്നു. എന്നുവേണ്ട വല്ലാത്ത മരണഗോഷ്ടികളാണ് ഇപ്പോൾ നടക്കുന്നത്. ഇനിയും വിധവകളുടെ സംഖ്യ പ്രതിവർഷം കുറഞ്ഞുപോകുമെന്നൊരു ഭയം. ൧൪ വയസ്സിനു മുമ്പ് ഭർത്താവില്ലാതെ പ്രസവിച്ചെങ്കിലോ എന്ന് മറ്റൊരു ഭയം. വിധവകളുടെ സംഖ്യ നിശ്ചയമായും കുറഞ്ഞുപോകും. അതിനു ചികിത്സയുണ്ടെന്ന് തോന്നുന്നില്ല. കുമാരനാശാൻ പറയുംപോലെ "ഉച്ചമാമില്ലത്ത വെൺമാടമൊന്നിന്റെ മച്ചിന്നകത്തെ മണിയറയിൽ ഇച്ഛാനുകൂലം സുഖംപൂണ്ടച്ഛനമ്മമാരൊത്തും പ്രാണനായും" ധന്യനാമച്ഛനൊഴിഞ്ഞു അന്യപുരുഷന്മാരെ മുഖം കാണിക്കാതെയും കാണാതെയും കഴിച്ചുകൂട്ടുന്ന പരിശുദ്ധസ്ഥലത്ത് ഈ അബദ്ധമൊക്കെ എങ്ങിനെ പ്രായോഗികമായി തീരുമെന്ന് വളരെ സംശയിക്കുന്നു. സെൻട്രൽ ജയിലിലെ തടവുകാരെപ്പോലെ പരിജനങ്ങളാൽ എപ്പോഴും പരിചരിച്ച് ബന്തവസ്സിൽ രാപ്പകൽ ജീവിക്കുന്ന കന്യകകൾ — വട്ടക്കുടയും വൃഷലിയും കൂടാതെ കുളക്കടവിലേക്കുപോലും പോയിട്ടില്ലാത്തവർ — ഈ അനിഷ്ട സംഭവത്തിൽ ഒരുകാലത്തും ൧൪ വയസ്സിനു മുമ്പ് ഉൾപ്പെടുമെന്ന് വിചാരിക്കുവാൻകൂടി മനസ്സനുവദിക്കുന്നില്ല. ഇതെല്ലാം പുരുഷന്മാരുടെ സ്വാർത്ഥത മാത്രമാകുന്നു. സ്ത്രീപുരുഷന്മാരന്യോന്യം തിരഞ്ഞെടുക്കപ്പെടുന്നതനുസരിച്ച് വിവാഹം നടത്തേണ്ടതാണെന്ന് പരിഷ്കൃതലോകം അഭിപ്രായപ്പെടുമ്പോൾ, എട്ടും പൊട്ടും തിരിയാത്ത കൊച്ചുകുട്ടികളെ വിവാഹം ചെയ്യേണ്ടതാണെന്ന് ശഠിക്കുന്നവരെ സംബോധന ചെയ്യേണ്ടതെങ്ങിനെയാണെന്നറിയുന്നില്ല. എതായാലും ഇനി അവരെല്ലാം എതിർത്തിരുന്നാലും ബിൽ നടപ്പിലാകുമെന്നുള്ളതിന് യാതൊരു സംശയവുമില്ല.

സർദായുടെ ഈ ബിൽ ഈഴവസമുദായം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. രക്ഷകർത്താക്കളുടെ സമ്മതത്തോടുകൂടി മൈനർവിവാഹം നടത്താമെന്ന് റഗുലേഷനിൽ കാണുന്നു.

അതിനാൽ ഇങ്ങിനെയുള്ള ദുസ്സംബന്ധങ്ങൾ നമ്മുടെ ഇടയിൽ ധാരാളം നടന്നുവരുന്നു. ഇതു് ഒരു വിനോദകരമായി കരുതുന്ന രക്ഷിതാക്കൾ താമസംവിനാ പശ്ചാത്തപിക്കുന്നതായും അനുഭവമുണ്ടു്. അതിനാൽ ഈ നിയമം ഭേദപ്പെടുത്തുവാൻ നമ്മുടെ നിയമനിർമ്മാണസഭാ സാമാജികന്മാർ പ്രത്യേകം ചുമതലയുള്ളവരായിരിക്കണം. ഇവിടത്തെ നമ്മുടെ പ്രതിനിധികളായി എപ്പോഴും രണ്ടുപേരുള്ളതു് എന്നും രണ്ടുതട്ടിൽ നില്ക്കുന്നതായിട്ടാണു് അനുഭവം. അതു് അപ്രകൃതമാകയാൽ വിവരിക്കുന്നില്ല. ഈഴവസമുദായം ഈ സംഗതിയിൽ വേണ്ടതു് പ്രവൎത്തിക്കുമെന്നു് വിശ്വസിക്കുന്നു.



# എന്റെ ആശ



(കെ. രാമകൃഷ്ണപിള്ള ബി. എ. വിദ്യാൎത്ഥി.)

(കണ്ണുനീർപ്പാട്ടുമട്ടു്)

തരുലതാളിയാൽ പരക്കെ ശോഭിക്കും
ഗിരിതലത്തിലെൻ കുടിലുകെട്ടണം
ഉരുതരശബ്ദം പരത്തിയൂക്കോടെ
ഒഴികിടും സരിത്തരികത്തുവേണം
മധുരസമുണ്ടു മദിച്ചിടുന്നൊരു
മധുപഗീതവുമെനിക്കു കേൾക്കണം
കളകളാരവാലിളയിളക്കുന്ന
കിളികൾ ഗാനവുമെനിക്കു കേൾക്കണം.
പുരുഗുണമണമിണങ്ങിടും നല്ല
തുളസിമുററത്തു വളൎത്തുകവേണം.
വിഹഗഗാനം കേട്ടുണരണം ഭക്ത്യാ
വിമലവാരിയിൽ കുളിക്കയുംവേണം
അനന്തമാകുമീയനന്തയെപ്പോററും
അനന്തശായിയെ മനസ്സിലോൎക്കണം.
ദുരന്തദാരിദ്ര്യ ഗ്ലമകറുവാൻ

സുദർശന"ചക്രാ"കരത്തിലേന്തണം
അടുത്തിരുത്തിയെൻകിടാങ്ങളെക്കൊണ്ടു
ചൊടിയൊടെ പഞ്ഞി കടയിച്ചീടണം.
സുമദലഫല സമൃദ്ധമാം തോട്ടം
ശ്രമവിഹീനമായ് നനയ്ക്കയും വേണം.
വിശപ്പുശനത്താൽ ശമിപ്പിച്ചു, വേഗം
വൃഷഭവുമൊത്തു വയലിലെത്തണം
ഉപരിഭാഗത്തെ യമത്തലേററയ്ക്കോ
ഉയരുവാനൊരു വഴിയും കാണാതെ
ഒരുമയോടടീലമരും നന്മണി
ത്തരിമണലെല്ലാം ഉയർത്തുക വേണം.
"കതിര"വന്റെ കനകകാന്തിയിൽ
കുളിപ്പിച്ചു "സമനില"യിലാക്കണം.
മണിയറയിൽത്തണച്ചു സൂക്ഷിച്ച
ഗുണമെഴും വിത്തു വിതറി വീഴ്ത്തണം.
ദിനംതോറും ചെന്നു കളകൾ നീക്കണം
സമുചിതമാകും വളവും ചേർക്കണം.

* * * * *
* * * * *

വിമലനീരാളപ്പുതപ്പുകൊണ്ടെന്റെ
വയൽ വിശേഷണവിമലാഭമാകും.
ദലം ചലിപ്പിച്ചു വിളിക്കും പാന്ഥരെ
സുമവികാസത്താലരുളും സ്വാഗതം.
കുശലവാക്യങ്ങളിരമ്പലാൽച്ചൊല്ലും
ക്ഷമിച്ചുനിന്നെന്നാലശനവുംതരും
അനലശോഭയാവിളങ്ങിടും ഫലം
അനിലഹസ്തങ്ങളടുത്തണച്ചിടും
സമുദിതമോദാൽ മദീയസോദര—
സമൂഹമായവയശിച്ചു ജീവിപ്പാൻ
കനിയണെ കണ്ണാ! കരുണാവാരിധേ!;
അനന്തമാനന്ദ മെനിക്കിതുതന്നെ

# കൊച്ചുസീത

(തുടർച്ച)

(രണ്ടാംഭാഗം)

("പണ്ഡിതമഹോപാദ്ധ്യായ" എൻ. പി. പണിക്കർ)

ഒന്നാംഭാഗത്തിൽ, രസചർച്ചയൊഴിച്ചു മററു ചില സാമാന്യചർച്ചകൾ (ശബ്ദാർത്ഥപരമായി) നാം ചെയ്തുകഴിഞ്ഞു. അതേ, വിശേഷചർച്ചകൾ ഇവിടെ ചെയ്തുവന്നു് ഈയുള്ളവന്നു് അശേഷം വിചാരമില്ല. ഒന്നാംഭാഗം അവസിതമായപ്പോൾ അന്ത്യം ഭാഗത്തെക്കുറിച്ചു് "രസചർച്ച" അവശ്യം ചെയ്യേണ്ടതാണെന്നു. എന്നാൽ, "രസനിരൂപണം" അവസാനത്തിൽ ഒന്നാകെ ചെയ്തുകൊള്ളാമെന്നുള്ള വിചാരത്തിന്മേൽ ആ വിഷയം ഇപ്പോൾ ഇവിടെ സ്പർശിക്കുന്നതേ ഇല്ല. രണ്ടാംഭാഗം ഇങ്ങനെ ആരംഭിക്കുന്നു.

"ചെമ്പകവല്ലിയാം വായനക്കാരിയ-
ങ്ങമ്പേപ്പകച്ചുതൻ കണ്ണിണയാൽ
ഇത്തെറിപ്പാക്കു ചവയ്ക്കും കിഴവിതൻ
വക്ത്റമേ നോക്കിയുംകൊണ്ടിരുന്നാൾ."

ഇതിൽ, "അമ്പേപ്പകച്ചുതൻ കണ്ണിണയാൽ" എന്നുള്ളതിന്റെ അർത്ഥമാണു് മനസ്സിലാകാത്തതു്. അതിനുള്ള മുഖ്യകാരണം "അമ്പേപ്പകച്ചു" എന്നു കണ്ണിനു കൊടുത്തിട്ടുള്ള വിശേഷണമാണെന്നു് വേണം പറയുവാൻ. എന്നാൽ, "അമ്പേ! പകച്ചുതൻ കണ്ണിണയാൽ" എന്നായിരിക്കുമോ കവി വിവക്ഷയെന്നു് ഇവിടെ ശങ്കിച്ചു. അപ്പോൾ, ഈ, "അമ്പേ!" എന്നുള്ള "നിപാതം" പ്രകൃതത്തിൽ യാതൊരു വിശേഷാർത്ഥത്തെയും ദ്യോതിപ്പിക്കുന്നില്ലെന്നുള്ളതുകൊണ്ടും "അമ്പേപ്പകച്ചു" എന്നു് സമസ്തപദമായി പ്രയോഗിച്ചിരിക്കുന്നതുകൊണ്ടും ആ വിധ ശങ്കയ്ക്കു് ഇവിടെ അവകാശമില്ലെന്നുകണ്ടു. "കണ്ണുപകയ്ക്കുക"യെന്നു പറഞ്ഞാൽ വലിയ സാമഞ്ജസ്യമൊന്നും

തോന്നാൻ വകയില്ല. മനസ്സുപകയ്ക്കാം; അങ്ങിനെ വ്യവഹാരവുമുണ്ടു്. മനസ്സിന്റെ പകയ്ക്കലാണു് കണ്ണിൽ കാണതെന്നു് ലക്ഷണനിർദ്ദേശം ചെയ്കയാണെങ്കിൽ, ഈ "അമ്പേ" ശബ്ദത്തിന്റെ സാർത്ഥക്യം വേറിട്ടന്വേഷിക്കേണ്ടതായിട്ടാണു് വരിക. "പകയ്ക്കുക"യെന്ന വാക്കിനു, "വിരോധമാകുക," "വിപരീതനിലയാവുക," "കീഴ്മേൽ മറിയുക," "പരിഭ്രമിക്കുക," എന്നൊക്കെ അർത്ഥം പറയാമെങ്കിലും ഈ അർത്ഥമൊന്നും ഇവിടെ പ്രകൃതാർത്ഥത്തിനു ചമൽക്കാരം വരുത്തുന്നില്ലെന്നുള്ളതു സൂക്ഷിച്ചാൽ കാണാം. വൈരുധ്യമൊ വൈപരീത്യമൊ ഉത്താനഭ്രമണമൊ കണ്ണിനുണ്ടായാൽ ആ കണ്ണുകൊണ്ടു് പിന്നെ കാണാൻ കൊള്ളുകില്ലെന്നുള്ളതു തീർച്ചയാണു്. ഇനി, "പകയ്ക്കുക,"യെന്നുള്ളതിനു് "പരിഭ്രമിക്കുക"യെന്നത്ഥം പറയാമെന്നുവച്ചാൽ, "കൊച്ചുസീത," "മുത്തശ്ശി"യുടെ വാക്കുകേട്ടു് മിഴിച്ചിരുന്നുപോയി," എന്നുള്ളതിനു വ്യാഹതിവരുന്നു. എന്തുകൊണ്ടെന്നാൽ, പരിഭ്രമിച്ചുനിൽക്കുന്ന കണ്ണിനു മിഴിച്ചിരിക്കാൻ സാധിക്കയില്ലല്ലൊ? കണ്ണു് മിഴിച്ചുനിൽക്കണമെങ്കിൽ ആ കണ്ണു് അനങ്ങാതെ ഒരേ നിലയിൽതന്നെ നിൽക്കണമെന്നുള്ളതു് ആവശ്യമല്ലേ! അഥവാ, കണ്ണു് മിഴിച്ചുംകൊണ്ടുതന്നെ അവളിരുന്നുവെന്നു് സമർത്ഥിച്ചാൽതന്നെയും ഇങ്ങിനെ മിഴിച്ചിരുന്നതിനെപ്പററി ആർത്ഥമായി ചിന്തിക്കുമ്പോഴുണ്ടാവുന്ന അനുപപത്തികൾ അസംഖ്യമാണു്. ഇവളെന്തിനു് ഇങ്ങനെ മിഴിച്ചുകൊണ്ടിരുന്നു? "അമ്പേ! ഈ കിഴവി ഇങ്ങനെ ചവയ്ക്കുന്നല്ലൊ!," എന്നുള്ള ആശ്ചര്യംകൊണ്ടാണൊ അവളിങ്ങനെ മിഴിച്ചുനോക്കിക്കൊണ്ടിരുന്നതു്?, അല്ല; മുത്തശ്ശി പറഞ്ഞതെല്ലാം ഇവൾക്കു മനസ്സിലായിട്ടാണൊ? അല്ല, കുറച്ചൊക്കെ മനസ്സിലാകാഞ്ഞിട്ടാണൊ? അതുമല്ല. പിന്നെയെന്തിനു മിഴിച്ചിരുന്നു.? മുത്തശ്ശിയുടെ "ചാരിത്രനിന്ദന"ത്തിൽ കൊച്ചുസീതയ്ക്കു അത്ഭുതം തോന്നുവാൻ യാതൊരു കാര്യവുമില്ല. മുത്തശ്ശി, അതിനു മുമ്പു് "ചാരിത്ര"ത്തെ സ്തുതിച്ചുകൊണ്ടാണൊ ഇരുന്നിരുന്നതു്? അല്ല; പിന്നെ ആശ്ചര്യത്തിനുള്ള വകയെന്തു്? മുത്തശ്ശി എങ്ങിനെയുള്ളവളുണെന്നും എല്ലുത്തരക്കാരിയാണെന്നും ഏതു "മത"ക്കാരിയാണെന്നും കൊച്ചുസീത നല്ലവണ്ണം അറിഞ്ഞിരിക്കാവുന്നതാണു്.

അവൾ കേവലം ബാലികയല്ല. മുത്തശ്ശിയുടെ അടുക്കൽനിന്നു അവൾ, "സച്ചിന്തശ്ശുദ്ധമാം മച്ചിത്തലോക്കായ്" പോയെന്നു പറഞ്ഞിരിക്കുന്നതുകൊണ്ടുതന്നെ കൊച്ചുസീത, സച്ചിന്താദശ്ചിന്തകളെക്കുറിച്ചു വിവേകമുള്ളവളും ചിന്താശക്തിയുള്ളവളും ആണെന്നു കാണാം. സാക്ഷാൽ "സീത"യുടെ ജീവിതം അനുകരണീയമെന്നും കൊച്ചുസീതയുടെ വർഗ്ഗക്കാരുടെ ജീവിതം അനനുകരണീയമെന്നും കൊച്ചുസീതക്കു തോന്നണമെങ്കിൽ അതിനു തക്ക പ്രായവും ആലോചനാശക്തിയും തൻേറടവും അവൾക്കുണ്ടായിരിക്കേണ്ടതല്ലേ? കൊച്ചുസീതയെ എത്ര "കൊച്ചാ"ക്കിയാലും, ഈയിടെ പാസായ "ശാരദാബില്ലി"ലെ വിവാഹപ്രായമായ ആ പതിന്നാലുവയസ്സെങ്കിലും നമ്മുടെ ഈ കൊച്ചുലക്ഷ്മിക്കുണ്ടായിരുന്നില്ലെന്നു പറഞ്ഞാൽ അബദ്ധമാകും. ഈ പ്രായത്തിനിടയ്ക്കു മുത്തശ്ശിയുടെ മനോഗതികളും പെരുമാററങ്ങളും "കൊച്ചുസീത" അറിഞ്ഞിരിക്കാത്തതാണോ? പതിന്നാലുവയസ്സുള്ള ഒരു "തേവിടിശ്ശിപ്പെണ്ണി"നു "നൃക്കളു പിടിക്കാ"ൻ മാത്രമേ അറിയാവൂ എന്നുവരുന്നതു അധികംപേർ വിശ്വസിക്കുമോ എന്നു എനിക്കറിഞ്ഞുകൂടാ. നിശ്ചയമായിട്ടും, മുത്തശ്ശിയും അവളും "ദാസി"മാരാണെന്നും അവരുടെ തൊഴിലിന്നതാണെന്നും മററും വളരെ ഭംഗിയായി അവൾ അറിഞ്ഞിരിക്കണം; മുത്തശ്ശി അതൊക്കെ അവളെ പഠിപ്പിച്ചിരിക്കണം: അതിൽനിന്നെല്ലാം മുത്തശ്ശിയുടെ "അനർത്ഥ"മിന്നതാണെന്നു അവൾ മനസ്സിലാക്കിയിരിക്കണം. "സീതയെപ്പോലെ പതിപ്രേമചാരിത്ര-പൂതമാക്കാവുന്നതാണെന്നുടെ ജീവിത"മെന്നു——സീതയെപ്പോലെ പതിവ്രതയാകണമെന്നു——"കൊച്ചുസീത"യ്ക്കു തോന്നുവാൻതന്നെ കാരണമെന്താണു? ദേവസന്നിധിയിൽ ആടാൻ പോയി ചാരിത്ര്യത്തെ അലസിപ്പിക്കുന്ന ഈ തൊഴിൽ ചീത്തയാണെന്നും ഏകഭർത്തൃകയായിട്ടല്ലാതെ ബഹുഭർത്തൃകയായി ജീവിക്കുന്നതു വളരെ ഗർഹണീയമാണെന്നും തോന്നാതെ ഈ വിചാരം അവൾക്കുണ്ടാവാൻ പാടില്ല. ഈ വിചാരം അവൾക്കുണ്ടാകണമെങ്കിൽ അവരുടെയിടയിലുള്ള ദുർവൃത്തികളെപ്പററി കേട്ടും കണ്ടും അറിഞ്ഞും അനുഭവം വരാതെ സാദ്ധ്യമല്ല. ഇവൾ ഇങ്ങനെ

ഇതെല്ലാം അറിഞ്ഞിരിക്കയാണെങ്കിൽ മുത്തശ്ശിയുടെ തെറിവാക്കിൽ അവൾക്കങ്ങിനെ മിഴിച്ചിരിക്കേണ്ട ആവശ്യം അശേഷവുമില്ല. എന്തുകൊണ്ടെന്നാൽ, മുത്തശ്ശി, ഇപ്രകാരമേ പറകയുള്ളൂ എന്നു് അവൾക്ക വിശ്വസിപ്പാൻ ധാരാളം ഇടം കിട്ടിയിട്ടുണ്ടല്ലൊ. "മുത്തശ്ശി അതേവരെ മയ്യാദക്കാരി"യായിരുന്നുംകൊണ്ടു് ഇപ്പോൾ ഈ മയ്യാദകെട്ട വാക്കു് പറകയാണെങ്കിൽ കൊച്ചുസീതയ്ക്കു് ആശ്ചയ്യം തോന്നുവാനും മിഴിച്ചിരിക്കുവാനും ധാരാളം വകയുണ്ടായിരുന്നു. "മുത്തശ്ശി" മയ്യാദക്കാരിയല്ല; ഈ "തേവിടി" മുത്തശ്ശിക്ക മയ്യാദക്കാരിയാവാൻ ഈ ജന്മത്തും അടുത്ത ജന്മത്തും അസാദ്ധ്യമല്ലേ? കായ്യമിങ്ങനെയൊക്കെയിരിക്കെ, "മുത്തശ്ശി" ചാരിത്രനിന്ദനംചെയ്താൽ കൊച്ചുസീതയ്ക്കു കണ്ണുംമിഴിച്ചിരിപ്പാൻ കായ്യം വല്ലതുമുണ്ടോ എന്നു് ആക്കും ചിന്തിക്കാവുന്നതാണു്. വാസ്തവം പറഞ്ഞാൽ ഈ മിഴിച്ചിരിപ്പിൽ യാതൊരർത്ഥവുമില്ലെന്നു് പറയണം. തന്റെ അഭിപ്രായത്തിനു വിരുദ്ധമായി "മുത്തശ്ശി" പുലമ്പിയതാണു് ഈ മിഴിച്ചിരിപ്പിനു കാരണമായി പറയേണ്ടതു്. ആ കാരണം ബഹുദോഷദുഷ്ടമായിട്ടുള്ളതാകുന്നു എന്നു് പറഞ്ഞുകഴിഞ്ഞു; അതുകൊണ്ടു് "കാരണം" ശരിയല്ലെന്നു സ്പഷ്ടമായി. അഥവാ "കാരണം". ശരിയാണെന്നു് പുനഃസ്ഥാപിച്ചാൽതന്നെയും "കായ്യം" അശേഷം ശരിയല്ല. അതായതു്, ഈ "കാരണ"ത്തിനു ഈ "കായ്യം" ഇവിടെ ഉണ്ടാവാൻ പാടില്ലെന്നു സാരം. "മുത്തശ്ശി"രുടേയും "കൊച്ചുസീത"യുടേയും സ്ഥിതിഗതികൾ നോക്കുമ്പോൾ ഈ "കായ്യ"ത്തിനു ഈ "കാരണം" ശരിയല്ലെന്നു മറിച്ചും പറയവുന്നതാണു്. "കായ്യകാരണഭാവം" ശരിയല്ലാതുള്ള വ്യവഹാരം എങ്ങിനെയാണു് എല്ലാവരും സമഞ്ജസമായി കരുതുക! ഇനി, "അമ്പേപ്പകച്ചു" എന്നുള്ളതിനു വല്ല "നേയാത്ഥ"ത്തെയും ഉത്ഥാപിച്ചു്, "മുത്തശ്ശിയുടെ മുഖത്തു് "കൊച്ചുസീത" ഉന്നംപിടിച്ചുനോക്കിക്കൊണ്ടിരുന്നു എന്നു് വല്ലവരും സമർത്ഥിക്കാനൊരുങ്ങുമോ എന്നറിഞ്ഞില്ല. ഒരു പക്ഷെ, കവിയും അങ്ങിനെ വല്ല അർത്ഥവും ഇവിടെ ഉദ്ദേശിച്ചിട്ടുണ്ടോ എന്നറിഞ്ഞില്ല. ശബ്ദാസാധുത്വമൊ ശബ്ദപ്രയോജനമൊ സാധിക്കുന്നതിനു്

അങ്ങിനെ വല്ല അർത്ഥവും കല്പിച്ചുകൂട്ടിയാൽ തന്നെയും പ്രസ്തുത കാര്യകാരണഭാവത്തിന്റെ അസംബന്ധതയ്ക്ക് അതു പരിഹാരമാവുന്നതല്ല; എന്നുമാത്രവുമല്ല, ആ കല്പിതാർത്ഥത്തിന്മേൽ ഉണ്ടാകുന്ന അനുപപത്തികളെ വിവരിപ്പാൻ പത്രസ്ഥലവും കുറച്ചധികം വേണ്ടിവരുന്നതാണ്. ആകയാൽ അതിനിപ്പോൾ തുനിയുന്നില്ല. വേണ്ടിവന്നാൽ അതു പിന്നീടായിക്കൊള്ളാമെന്നേ വിചാരിക്കുന്നുള്ളു. (തുടരും.)

---

ശ്രീചിത്ര

# തിരുനാൾ മംഗളം.

(ഗാഥ)

(അംശി പി. നാരായണപിള്ള)

മംഗളം മംഗളം തുംഗശ്രീപാണിധേ!
മംഗളമുർവ്വീശാ! സൻമംഗളം.
ഭൂരിശ്രീസംദായകസുപ്രഭാതത്തിൽ
താരുണ്യതേജോതിസ്സുയർന്നു കാൺമൂ.
കേരളമെങ്ങുംജനാവലി തൻമുഖ—
വാരിജം സംഫുല്ലമായിക്കാൺമൂ
ഭാരതോർവ്വീശക്കണിമണിയാം ചിത്ര
താരജനിന്നു തിരുനാളല്ലോ.
ആനന്ദത്തുമരന്ദപ്പുഴയിൽചാടി
ആമഗ്നരാകുവിനാറാടുവിൻ.
രാട്ടിന്റെ കീർത്തിയെക്കാട്ടും കൊടിക്കൂറ
നാട്ടുവിൻ! നാട്ടുവിൻ! നാട്ടിലെങ്ങും.
ചിത്രമായ് രാജ്യാഭിമാനത്തി കത്താനി—
'ച്ചിത്ര'പതാകതൻ കാററു പോരും.
പൂതമീ ശ്രീവഞ്ചിവംശസുധാബ്ധിയിൽ
ജാതസുമംഗളപ്പാരിജാതം.
ശ്രീലമാമിദ്രുമം വീശും തണൽപററി—
മേലിലെൻ നാടു സുഖിച്ചുകൊള്ളും.

ഇക്കല്പദ്രുമചിത്രതരുസൽസൂനം ചൊരി—
ഞ്ഞാകല്പം നമ്മെ പുലൎത്തിടേണമെങ്ങളും.
മംഗളം മംഗളം ഭൂമിഭാഗ്യനിധേ!
മംഗളമങ്ങേയ്ക്കു സൎവമംഗളം.

---

# ആട്ടത്തിരുനാൾ.

ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലേക്കു പതിനേഴു തിരുവയസ്സു തികഞ്ഞിരിക്കുന്നു. ഈ അവസരത്തിൽ തിരുമനസ്സിലേക്കു സൎവ്വവിധ മംഗളങ്ങളും ആശംസിക്കയും തിരുമേനിയുടെ ദീൎഘായുരാരോഗ്യാദികൾക്കായി ജഗദീശ്വരനോടു പ്രാൎത്ഥിക്കയും അവിടുത്തോടുള്ള ഭക്തിബഹുമാനങ്ങളെ വിനയപൂൎവ്വം അറിയിക്കയും ചെയ്തുകൊള്ളുന്നു.

---

# നിരാഹാരവ്രതം.

നമ്പൂതിരിമാർ ഉപവസിച്ചു കേട്ടിട്ടില്ല. മഹാത്മാ ഗാന്ധി, യതീന്ദ്രനാഥദാസ്, തുടങ്ങിയ പലരാഷ്ട്രിയ നായകന്മാരും നിരാഹാരവ്രതം അനുഷ്ഠിച്ചിട്ടുണ്ടു്. ബ്രാഹ്മണരിൽ നിന്നും ഹിന്തുമതം വീണ്ടെടുത്തു ശുദ്ധി ചെയ്യാൻ വൈക്കത്തപ്പന്റെ തിരുമുമ്പിൽ ശ്രീനാരായണഗുരുവിന്റെ ശിഷ്യന്മാർ നിരാഹാരവ്രതം സ്വീകരിച്ചു നിന്നതു നാം കണ്ടിട്ടുണ്ടു്. ഇതുപോലുള്ള പലപട്ടിണികിടക്കലുകൾ പലപ്പോഴും ഹിന്ദുക്കൾ ആചരിച്ചിട്ടുണ്ടു്. ഇതെല്ലാം ബ്രാഹ്മണൻ മതത്തിലും രാജ്യത്തിലും വരുത്തിവച്ച അഴിമതിയും തോന്ന്യാസവും നശിപ്പിക്കാൻ വേണ്ടി ആണെന്നുകാണാം. ബ്രാഹ്മണൻ ദൈവമാണെന്നും അവനെ വിശ്വസിക്കാതിരിക്കാൻ അബ്രാഹ്മണൻ വേണ്ടതു യഥാവസരം ചെയ്യേണ്ടതാണെന്നും അ

ല്ലെങ്കിൽബ്രാഹ്മണകോപം അഥവാ ബ്രഹ്മഹത്യപാപം അബ്രാഹ്മണനുണ്ടാകുമെന്നും ഇന്നത്തെ സനാതനഹിന്ദുധർമ്മം (ബ്രാഹ്മണമതം) നമ്മെ പഠിപ്പിക്കുന്നു. അറിഞ്ഞോഅറിയാതെയോ അബ്രഹ്മണൻെറ കയ്യിൽ നിന്നും ചിലപ്പോൾ തെററി എന്തു വരും. അപ്പോൾ കോപാന്ധനായി ബ്രാഹ്മണൻ ശപിക്കുന്നതുകൊണ്ടായിരിക്കണം ഹിന്തുമതം നാശോൻമുഖമായി വരുന്നതു്. ക്രിസ്തുമതത്തിലും മുഹമ്മദുമതത്തിലും നമ്പൂതിരിമാരെപ്പോലുള്ള പാതിരിമാരും മുല്ലാമാരും ഇല്ലാത്തതുകൊണ്ടായിരിക്കണം ആ മതം പ്രതിനിമിഷം അഭിവൃദ്ധിപ്പെടുന്നതും. പാവങ്ങൾ ഉടുക്കാൻവസ്ത്രമില്ലാതേയും കഴിക്കാൻആഹാരമില്ലാതെയും കഷ്ടപ്പെടുമ്പോൾ തൽപരിഹാരാൎത്ഥം ഉള്ളതുവിററെങ്കിലും ബ്രാഹ്മണനു ഊണും വഴിച്ചിലവും(സവ്വാണി) കൊടുത്തുകൊള്ളണം. ഇല്ലെങ്കിൽ ബ്രാഹ്മണനൂട്ടുവാൻ വേണ്ടിവരുന്ന പണം അടുത്തുള്ള ക്ഷേത്രത്തിലെ ദേവനെ ഏല്പിച്ചാലും മതിയാകും. ഈ ഏപ്പാടു ഹിന്തുമതം വിശ്വസിക്കുന്ന ചണ്ഡാലൻ തുടങ്ങി രാജസ്ഥാനം വരെയുള്ള എല്ലാവരെയും ബാധിക്കുന്ന ഒരു പൊതു നിയമമാകുന്നു. നാം അധിവസിക്കുന്നഈ കേരളഭൂമിയെ ശ്രീ പരശുരാമൻ പരശെറിഞ്ഞുനേടിച്ചു് പാപപരിഹാരത്തിനായി ബ്രാഹ്മണൎക്കുദാനം ചെയ്യുകയാണു് ഉണ്ടായതെന്നും ഇവിടുത്തെ ഹിന്തുരാജാക്കന്മാർ അവരുടെ ഭൂമിയാണു് ഭരിക്കുന്നതെന്നും വിശ്വസിക്കുന്നു. ഇതെല്ലാമാണു് ബ്രാഹ്മണസമുദായത്തിൻെറ വ്യാഴദശക്കുള്ള കാരണങ്ങൾ.

കാലപ്പകർച്ചയാലോ ഓർമ്മക്കുറവിനാലോ കൊച്ചിമഹാരാജാവു അവിടുത്തെ നിയമസഭയിൽ രണ്ടുകൊല്ലം മുമ്പു പാസായ 'കൊച്ചി നമ്പൂതിരി ബില്ലിൽ തുല്യം ചാൎത്തിക്കൊടുത്തില്ല. അതിനാൽ ത്രിശ്ശിവപേരൂർ പെരുമന മുതലായ പതിനൊന്നു ഗ്രാമങ്ങളിലെ അറുപതോളം നമ്പൂതിരിമാർ തിരുമേനിക്കു എഴുപതൊന്നു വയസ്സു തികഞ്ഞ ൧൦൭ കന്നി ൧൭-ാംതീയതി ഉപവസിച്ചു. ആ രാജകുടുംബത്തിൽനിന്നും എന്തുമാത്രം ഊണും സവ്വാണിയും ഈ കൂട്ടർ വാങ്ങിയിട്ടുണ്ടെന്നുള്ളതു ചിന്താതീതമാണു്. അതെല്ലാം എത്ര ക്ഷണംകൊണ്ടു ബ്രാഹ്മണൻ വിസ്മരിച്ചെന്നു നോക്കുക. "ബ്രാഹ്മണോ മമ ദൈവതം" എന്നു അബ്രാഹ്മണർശ്രുതി മീട്ടിപ്പാടട്ടെ.

ഹിന്തുമതത്തിലെരാക്ഷസീയമായ അയിത്താചാരത്തെ ഉച്ചാടിക്കുവാൻ മഹാത്മാഗാന്ധിയുടെഉപദേശാനുസരണം മി. ടി.

കെ. മാധവൻ വൈക്കം സത്യാഗ്രഹം തുടങ്ങി. ആഹാരംപോലും കഴിക്കാതെ ധർമ്മദൂതന്മാരായ വാളണ്ടിയർമാർ കഠിനതപം ആചരിച്ചപ്പോൾ ഓലനും സാമ്പാറും പ്രഥമനും കൂട്ടി ആകണ്ഠം ഭുജിച്ചു് ദീർഘശ്വാസം പോലും വിടാൻ നിവൃത്തിയില്ലാതെ എത്രഎത്രബ്രാഹ്മണരാണു് വൈക്കത്തപ്പൻെറ ഊട്ടുപുരയിൽ നിന്നും ദിവസേന ഇറങ്ങി പോയിട്ടുള്ളതു്. ഉണ്ണുവാനുള്ള പണം ആരുടേതാണെന്നും ഊട്ടുപുരയും ക്ഷേത്രവും ആരുടെ പണംകൊണ്ടു പണിതതാണെന്നും ബ്രാഹ്മണമേധാവികളോ ദേവസ്വം അധികാരികളോ ഇതുപര്യന്തം ചിന്തിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. വിശന്നു വയറു പൊരിയുന്നപിച്ചക്കാരനല്ല വിശപ്പറിയാത്ത ബ്രാഹ്മണനാണു് ഈ ധർമ്മരാജ്യത്തു മോക്ഷം വാങ്ങാൻ ഹിന്ദുക്കൾ ദാനം കൊടുക്കുന്നതു്. മി. അയ്യപ്പൻ പറയുംപോലെ "ധർമ്മത്തെ ചാരിററിയാക്കി ചുരുക്കീട്ടു ചാരിററി ബ്രാഹ്മണദാനമാക്കി ധർമ്മമധർമ്മമായ്" ഹിന്ദുക്കളും ഹിന്ദുരാജാക്കളും മാററിയിരിക്കയാണു്. ഹാ! പരിശുദ്ധധർമ്മമേ! നിൻെറ സ്ഥാനഭ്രംശത്താൽ എത്രയോ അബ്രാഹ്മണരാണു് കഷ്ടപ്പെടുന്നതു്.

ഇതിനൊന്നും ബുദ്ധിമാന്മാരായ ബ്രാഹ്മണരെയല്ലകൊള്ളരുതാത്തവരായ നമ്മേയാണു് കുററം പറയേണ്ടതു്. ബ്രാഹ്മണനെപ്പോലെ നന്നാകുവാനും സ്വാർത്ഥപരമായി ജീവിക്കുവാനും നാം പഠിക്കണം. നമ്മുടെ ഉന്നതിയെ തടയുന്ന ഏതു സ്ഥാപനത്തേയും ആചാരങ്ങളേയും അടിച്ചുടയ്ക്കുതന്നെ വേണം. നോക്കുക, ജാതി വേണമെന്നു പറയുന്നതു ബ്രാഹ്മണൻ. ജാതിയുടെ അടിത്തട്ടു തോണ്ടുവാൻ ബദ്ധകങ്കണരായി വീരശൂരരായി ധർമ്മനിരതരായി വേലചെയ്യുന്ന ആര്യസമാജക്കാരുടേയും ബുദ്ധമതക്കാരുടേയും നേതൃത്വം വഹിക്കുന്നതും ബ്രാഹ്മണൻ. വേണ്ടിവന്നാൽ വേണ്ടെന്നും വേണമെന്നും പറയാൻ അവർക്കുള്ള സാമർത്ഥ്യം ഒന്നുവേറെയാണു്. ബ്രാഹ്മണനുദ്യോഗം തടയപ്പെടുന്ന സ്ഥലങ്ങളിൽ ഗോപാലകൃഷ്ണയ്യർ ഗോപാലകൃഷ്ണനായും പരമേശ്വരശർമ്മാ പരമേശ്വരനായും വേഷം കെട്ടി കാര്യം സാധിക്കുന്നു. ഈഴവൻെറ പിടലിക്കു വീണിരിക്കുന്ന പണിക്കസ്ഥാനവും ചാന്നായ്മയും അവനെ അന്ധകാരത്തിൻെറ ആഴത്തിലാക്കി അധഃപതിപ്പിച്ചിട്ടും ഇന്നും മുറുകെ തന്നെ പിടിച്ചു താണുകൊണ്ടിരിക്കുന്നതു്. ഇതു ബ്രാഹ്മണൻെറ കുററമാണോ!

ഏതായാലും കൊച്ചിയിലെ നമ്പൂതിരിമാരുടെ പട്ടിണികിടക്കലിൽ നിന്നും ഒന്നു വെളിപ്പെട്ടുപോയി. ബ്രഹ്മഹത്യാപാപം അബ്രാഹ്മണരെ നശിപ്പിക്കും. എന്നുള്ളതു ഒരു മിഥ്യാബോധമാണെന്നുള്ളതുതന്നെ. ഇതെല്ലാംവെറും പുലിവാലുകാട്ടി ഭയപ്പെടുത്തുകയാണ്. ഈ കാപട്യപ്രയോഗങ്ങളിൽ നിന്നും അബ്രാഹ്മണർ കാല്യമററിയെങ്കിലേ രക്ഷയുള്ളു. കൊച്ചീമഹാരാജാവു തിരുമനസ്സുൽനിന്നും ഈ മാത്സരവിദ്യയ്ക്കടിമപ്പെടാതെയിരിക്കുന്നതുകൊണ്ടു തിരുമേനിയോടു ഞങ്ങൾക്കുള്ള ഭക്തിബഹുമാനങ്ങളെ വിനയപൂർവ്വം പ്രദർശിപ്പിച്ചുകൊള്ളുന്നു.

---

# കുറിപ്പുകൾ.

—:o:—

നവീനനാമകരണം:—

ഈഴവസമുദായത്തിലെ സ്ത്രീപുരുഷന്മാരുടെ നാമകരണങ്ങൾ വളരെ പരിഷ്കരിച്ചിട്ടുണ്ട്. അതെല്ലാം ഇടുങ്ങിയ വീഥിയിൽ കൂടിയാണെന്നുള്ള ദോഷമേയുള്ളു. പണ്ടു് കാളിയെന്നും ചിരുതയെന്നും സ്ത്രീകൾക്കും, കോരനെന്നും കണ്ടനെന്നും പുരുഷന്മാക്കും പേരിട്ടിരുന്നു. അതു് പരിഷ്കരിച്ചു് നമ്മുടെ ദേവീദേവന്മാക്കു അമരകോശത്തിൽ പറയുന്ന പര്യായപദങ്ങൾ നാമമായി സ്വീകരിച്ചു. അതാണു് കാർത്ത്യായനി; ഗൗരി, ഭവാനി, രുദ്രാണി എന്നൊക്കെ പെണ്ണുങ്ങൾക്കും ദിവാകരൻ, ഭാസ്കരൻ, പരമേശ്വരൻ എന്നും മററും ആണുങ്ങൾക്കും പേർ വിളിച്ചിരുന്നതു്. നാമകരണഭ്രമം അവിടെയും നിൽക്കാതെ പുതിയ നോവലുകളിലേക്കാണു് ചാടിവീണതു്. അവിടെ വിമല, കമല, അമല, പത്മാവതി, ഭാഗീരഥി, കാദംബരി ആദിയായ പേരുകളായി മാറി. ഇതെല്ലാമാണു് ഇടുങ്ങിയ പദ്ധതി എന്നു് ഞങ്ങൾ പറയുന്നതു്.

ഈയിടെ വക്കലക്കടുത്തഒരുഗ്രാൻറസ്കൂളിൽസദാശിവൻ പിള്ള എന്നൊരീഴക്കുട്ടിയെ ചേക്കുവാൻ കൊണ്ടുചെന്നു. 'പിള്ള' മാററിയാൽ ചേക്കാമെന്നു ഹെഡ്മാസ്റ്റർ പറഞ്ഞു് അപേക്ഷ തള്ളിയത്രെ. മുഹമ്മദീയന്ന കാസിംപിള്ള എന്നും, ക്രിസ്ത്യാനിക്കു് ഉമ്മൻപിള്ള എന്നും പേരുള്ളതിൽ ആക്കും

ഒരു വിഷമവുമില്ലെന്നും ഈഴവന്റെ പിള്ള വന്നപ്പോൾ തടയാൻ ഉടമസ്ഥന്മാരുണ്ടായെന്നും ഈഴവൎക്കു കുഞ്ഞുപിള്ള കൊച്ചുപിള്ള മുതലായ പേരുകൾ മുമ്പിനാലെ ഉള്ളതാണെന്നും മററും ദേശാഭിമാനി പറയുന്നു. ഈഴവന്റെ കുറുപ്പെന്നും സ്ഥാനപ്പേരുണ്ടു്. പക്ഷെ, അതല്ല കാൎയ്യം. ക്രിസ്ത്യാനികളും മുഹമ്മദീയരും ഡബിൾ(ഇരട്ട)പിള്ളവച്ചാലും അവിടെ ജാതിയില്ല. നമുക്കങ്ങിനെയല്ലല്ലൊ? തമ്പുരാൻ, തിരുമുൽപ്പാടൻ, ആഢ്യൻ, അയ്യങ്കാർ, അയ്യർ, പണിക്കർ, കൈമ്മൾ, കുറുപ്പ്, പിള്ള, ചാന്നാൻ, മുതലായി കാക്കത്തൊള്ളായിരം ജാതിയല്ലേ ഉള്ളതു്? ഉമ്മൻപിള്ളയായാലും ഉമ്മൻമാപ്പിള്ളയായാലുംവെറും ഉമ്മൻതന്നെ ആയാലും അവിടൊരു കുഴപ്പവുമില്ല. ഇതാണു് ക്രിസ്തുവും കൃഷ്ണനും തമ്മിലുള്ള ഒരു പ്രധാനവ്യത്യാസം.

അനുഗ്രഹീത വാഗ്മിയായ മി. മന്നം പത്മനാഭപിള്ള. "ഹിന്ദുമതത്തെ ബ്രാഹ്മണരിൽ നിന്നും ക്രിസ്തുമതത്തെ പാതിരിമാരിൽനിന്നും മഹമ്മദുമതത്തെ മുല്ലാമാരിൽനിന്നും വീണ്ടെടുത്തെങ്കിലേ രക്ഷയുള്ളു" എന്നു പറയുന്നു. പക്ഷെ, പല അനുഭവങ്ങൾകൊണ്ടു് ഹിന്ദുമതത്തെ ബ്രാഹ്മണരിൽനിന്നും നായന്മാരിൽനിന്നും ഈഴവരിൽനിന്നും വീണ്ടെടുത്തെങ്കിലേ രക്ഷയുള്ളു എന്നു പറയാം. എന്നാൽ ഏതാനും നായന്മാരേയും കുറെ ഈഴവരേയും ഇതു ബാധിക്കയുമില്ല. പുലയരാദി സഹോദരസമുദായങ്ങളും ഇതുതന്നെ പറയുന്നതാണു്. ഇവിടെ പതിനെട്ടാംപടിയിലാണു് ബ്രാഹ്മണൻ നിൽക്കുന്നതു്. താഴോട്ടുള്ള പട കാവൽക്കാർ ഉയൎന്നുനിൽക്കുന്നവരിൽനിന്നും രക്ഷപ്രാപിക്കാൻ മതം വീണ്ടെടുക്കയൊ മതം മാറുകയോ തന്നെയാണു് വേണ്ടതു്.

പ്രകൃതമായി ഞങ്ങൾക്കു പറയാനുള്ളതു ഏതു നാമകരണവും ജാതിയേയൊ മതത്തെയൊ സ്പർശിക്കുന്നതാകാൻ പാടില്ലെന്നുള്ളതാണു്. ജാതിയും മതവും മനുഷ്യനെ ചുണ്ണാമ്പുചൂളയിലിട്ടു് നീററുകയാണു് ചെയ്യുന്നതു്. പേരുകൊണ്ടു മനുഷ്യരാണെന്നുപോലും അറിയാതിരുന്നാൽ അവൎണ്ണൎക്കു മഹാഭാഗ്യമാകും. വൃക്ഷങ്ങളേയൊ ചെടികളേയൊ പക്ഷിമൃഗാദികളേയോ സവൎണ്ണൎക്കു തീണ്ടലൊ തൊട്ടുക്കോ ഇല്ല. അതുകൊണ്ടു് അവയുടെ പേർ സ്വീകരിക്കുന്നതു നല്ലതാണു്. ഹിന്ദുമതമാസുരവിദ്യയിൽ കുടുങ്ങിയ കാരണമാണു് നാം കഷ്ടപ്പെടുന്നതു്. ആഹാരരീതിപോലും മാററുവാൻ കഴിവുള്ള മനുഷ്യൻ പേരുമാററു

വാൻ ഭയപ്പെടുന്നതിൻെറ അർത്ഥം മനസ്സിലാകുന്നില്ല. റേസയെന്നോ പിച്ചിയെന്നോ മുല്ലയെന്നോ വള്ളിയെന്നോ തെങ്ങെന്നോ കമുകെന്നോ മററൊ ഉള്ള ഏതെങ്കിലും പേരു സ്വീകരിക്കുക. ഈ നാമകരണങ്ങളെല്ലാം ജാതിയുടെ പിടലിക്കു കുരുക്കിടുന്ന വിദ്യകളാണു്.

യോഗം ജനറൽ സെക്രട്ടറിയുടെ ശ്രദ്ധയ്ക്കു്:— സംഘടനയുടെ മാതൃകാസ്ഥാനമായ കുട്ടനാട്ടിൽ മററെല്ലായിടത്തെക്കാളും പ്രശസ്തമായ നിലയിൽ യൂണിയൻ പ്രവൃത്തിചെയ്യുന്നുണ്ടെങ്കിലും ഇന്നും രണ്ടുമൂന്നു് ശാഖകളിലുള്ള കുഴപ്പങ്ങൾ പ്രാരംഭഘട്ടത്തിലുണ്ടായിരുന്നതിലും വർദ്ധിച്ചാണു് കാണപ്പെടുന്നതു്. കാരണം തോട്ടപ്പള്ളിമുതൽ വടക്കോട്ടു ആലപ്പുഴ ടൗണിൻെറ വടക്കുവശംവരെയെങ്കിലും ശാഖായോഗങ്ങൾ സ്ഥാപിക്കാത്തതൊന്നു്. ആത്മവിദ്യാക്കാരെ അനുകരിച്ചു് പ്രാമാണ്യം സമ്പാദിക്കുന്നതിനുള്ള മോഹംകൊണ്ടും ശാഖായോഗംതന്നെ ചിലർക്കധീനമായിരിക്കണമെന്നുള്ള അഭിപ്രായംകൊണ്ടും സെക്രട്ടറിമാർ വിഷമഘട്ടത്തിലേക്കെത്തിവരുന്നതു് മററൊന്നു്. ഇനിയുംകോട്ടയംയൂണിയൻെറഭരണവ്യത്യാസത്തെപ്പററി ഏഴെട്ടു ലഘുപത്രികകൾ അച്ചടിപ്പിച്ചു് പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിൻെറ പ്രതികൾ ഞങ്ങൾക്കും യഥാവസരം അയച്ചുതന്നിട്ടുണ്ടു്. ഇപ്പോൾ ആ കാരണത്താൽ ആ സംഘക്കാരെല്ലാംകൂടി യൂണിയനോടനുഭാവമില്ലാത്ത ഒരു പ്രസ്ഥാനം സ്വീകരിക്കാൻ തീർച്ചപ്പെടുത്തിയ വിവരവും അറിയിച്ചിരിക്കുന്നു. അതിനാൽ ബഹുമാനപ്പെട്ടജനറൽ സെക്രട്ടറി കുട്ടനാടും കോട്ടയവും താമസിയാതെ സന്ദർശിച്ചു് ഈ കുഴപ്പങ്ങളെ പരിഹരിക്കണമെന്നും തോട്ടപ്പള്ളിമുതൽ വടക്കോട്ടു് സംഘടന നടന്നിട്ടുള്ള സ്ഥലങ്ങളിൽ കഴിയുന്നതും വേഗത്തിൽ ശാഖകൾ സ്ഥാപിക്കണമെന്നും ഞങ്ങൾ അറിവിച്ചുകൊള്ളുന്നു.

പബ്ളിക്കസർവീസ്:— സമുദായപ്രാതിനിധ്യതത്വപ്രകാരം ഉദ്യോഗദാനംചെയ്യപ്പെടുന്ന തിരുവിതാംകൂർ ഗവമ്മെൻറു് ഈ അടുത്തനാളിൽ കുബേരപദവിയിലെത്താൻ പാത്രമായ പല ഉയർന്ന ഉദ്യോഗങ്ങളും മററു സമുദായക്കാർക്ക് നൽകിയപ്പോൾ ഈഴവരെ വിസ്മരിക്കയാണുണ്ടായതു്. ഈ നയം ഇത്ര കഠിനമായി ദിവാൻ മി. വി. എസ്. സുബ്രഹ്മണ്യയ്യരുടെ ഗവമ്മെണ്ടിനെപ്പോലെ മററു ഗവമ്മെൻറുകൾ പ്രയോഗിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. എന്നാൽ ഈഴവർ മൗനം ദീക്ഷിക്കാതെ തങ്ങ

ളൂടെ അവകാശത്തെ ഗവമ്മെൻറിനെ അറിയിച്ചും ഇരിക്കുന്ന ഇതെല്ലാംവെറുംവനരോദനമായി മാറുന്നതല്ലാതെഫലസിദ്ധിയു ടയുന്നില്ല. അതിനാൽ ഇനി ഈഴവപത്രങ്ങൾ ഒഴിവുവരുന്ന ദ്യോഗങ്ങളിൽ തങ്ങളുടെ സമുദായക്കാരെ നിയമിക്കണമെന്ന ഈ അടുത്തകാലത്തു പറയണമെന്നില്ല. ഞങ്ങൾ ഒരു പുത യ നയം സ്വീകരിച്ചിരിക്കയാണ്. എതെങ്കിലും ഉദ്യോഗങ്ങൾ ക്കൊഴിവുവരുമ്പോൾ അതു സമുദായാംഗങ്ങളെ ഒരു വിശേ വത്തമാനമായി അറിയിക്ക എന്നുള്ളതാണ് ഇപ്പോൾ ഒ മുൻസിഫ് ഉദ്യോഗം ഒരു എക്സൈസ് അസിസ്റ്റൻറുകമ്മീഷ രുദ്യോഗം ഇങ്ങിനെ രണ്ടൊഴിവുകളുണ്ടെന്നു വായനക്കാരെ അ റിയിക്കുന്നു. ശ്രീമാൻ അയ്യപ്പനവർകൾ പറയുംപോലെ സ്ഥര പാഠകന്മാരെല്ലാം നിന്നു ഹരഹര പിടിക്കട്ടെ.

ഭജനയും പായസവും:— വൃശ്ചികവൃതം അഥവാ നാ ത്തെ‍ാന്നുവ്രതം അടുത്തുപോയി. ഈഴവൻ ഭജനയും പായസ വും വീടുകളിലും ഭജനമഠങ്ങളിലും പൊടിപൊടിച്ചു് ഈ അ ണ്ടിലും നടത്തുമെന്നു് ഞങ്ങൾക്കറിയാം. പ്രാർത്ഥന എല്ലാ രാമനെയും കൃഷ്ണനെയുമായിരിക്കമെന്നുള്ളതും അതു വിവരമില്ല ത്ത കൊച്ചുകുട്ടികളെ ചുമതലപ്പെടുത്തുമെന്നുള്ളതും തീർച്ചയ ണ്. പക്ഷെ, കൃഷ്ണനും ഗോപികാജനങ്ങളും കൂടിയുള്ള രാസക്രീ ഡ പാടിക്കാതിരുന്നാൽമതി. കൃഷ്ണൻ ചെറുപ്പത്തിൽതന്നെ ൩൦-ം ൩൫-ം വയസ്സുള്ള സ്ത്രീകളെ വശീകരിക്കാൻ ശ്രമിച്ചിരു ന്നതായി ആലിൻമുകളിലെ കുഴൽവിളിയും ആൽത്തറയിലെ 'ചേല കണ്ടില്ലേ?' എന്ന നിലവിളിയും മററും വെളിപ്പെടുത്തു ന്നു. പ്രാർത്ഥനക്കുവേണ്ടതു ശൃംഗാരരസമല്ല ഭക്തിരസമാണെ ന്നോക്കണം. പിന്നീടു് നാം രാമനെയൊ രാവണനെയൊ ജിക്കേണ്ടതെന്നു് നേതാക്കന്മാർ ആലോചിച്ചുവരികയാണ നിങ്ങളിൽ ചിലർ കക്കടകമാസത്തിൽ രാമായണംമുഴുവനും സ ജോലിയുമുപേക്ഷിച്ചു് വായിച്ചുതീത്തവരാണെല്ലൊ? കഴിയു ങ്കിൽ ഈ ഘട്ടത്തിലെങ്കിലും ശ്രീബുദ്ധൻേറയും ശ്രീനാരാ ണഗുരുവിൻേറയും സ്വാമി ദയാനന്ദൻേറയും മഹാകവി കുമ രനാശാൻേറയും പടങ്ങൾവച്ചു അലങ്കരിക്കയും ഇവരെ പററ പാടുകയും ചെയ്ക. ഇവരാണ് നമ്മെ രക്ഷിച്ചവർ. പാ സത്തിൽ കൂടുതൽ പുലയരാദി താണവരെന്നു് നിങ്ങൾ വിചാര ക്കുന്നവക്കു കൊടുക്കണം. ഉയത്തരുതെന്നുള്ള മനോഭാവം മ ററി അവരെയും ഭജനയിൽ സഹകരിപ്പിക്കാനപേക്ഷ.

Reg. No. T. 211. License

# ധർമ്മധീരൻ

രാഷ്ട്രീയകാര്യപ്രതിപാദകമായ ഒരു സ്വതന്ത്രമാസിക.

പത്രാധിപർ എ. കെ. ശർമ്മാ.

വരിസംഖ്യ എപ്പോഴും മുൻകൂർ

ഒരാണ്ടത്തേക്കു ൨ രൂപാ

൧. മാസിക കിട്ടാതെ വരുന്ന വരിക്കാർ ദയവായി വിവരം ആഫീസിൽ അറിയിക്കണം.

൨. പത്രാധിപക്കുള്ള കത്തുകളും, മാററപത്രങ്ങളും, മണിയാഡർകളും താഴെ കാണുന്ന മേൽവിലാസത്തിലയക്കുക.

പത്രാധിപർ,

ധർമ്മധീരൻ ആപ്പീസ്

മങ്കൊമ്പ്.

# അറിയിപ്പ്.

൧. ധർമ്മധീരൻ ൮-ം ൯-ം ലക്കങ്ങൾ ഒന്നിച്ചു പുറപ്പെടാൻ ഇടയായതിൽ എനിക്കു വളരെ വിഷമമുണ്ട്. എന്റെ സുഖക്കേടുകൊണ്ടു മാത്രമാണ് മാസിക സമയത്തിനിറങ്ങാതിരുന്നതു്. ഇപ്പോൾ ൪൮ പുറങ്ങളെ പ്രസിദ്ധപ്പെടുത്തുന്നുള്ളു. പത്താംലക്കവും ൪൮ പുറങ്ങൾ ഉണ്ടായിരിക്കും. മാന്യവരിക്കാർ സദയം ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

൨. കോട്ടയം താലൂക്കിന്റെ നാനാ ഭാഗങ്ങളിൽനിന്നും ധീരനു വരിക്കാരെ ചേക്കുന്നതിനും പണം പിരിക്കുന്നതിനുമായി കാരാപ്പുഴ കാഞ്ഞിരക്കാട്ടു മി. കെ. വൈ. കേശവനെ നിയമിച്ചിരിക്കുന്നു. മാന്യപത്രബന്ധുക്കൾ എന്റെ ഒപ്പോടുകൂടിയ രസീതുവാങ്ങി പണം കൊടുത്തു സഹായിപ്പാനപേക്ഷ.

എന്നു്, ഉടമസ്ഥൻ

എ. കെ. ശർമ്മാ.

---

Printed and Published by A. K. Sarma Peraseri at the Popular Press, Kottayam.